# ക്രൈസ്തവ കാഹളം

ജൂൺ 2016




## സ്നേഹത്തിന്റെ ആനന്ദം

കുടുംബങ്ങൾക്കായി പ്രസിദ്ധീകരിച്ച പുതിയ അപ്പസ്തോലിക പ്രബോധനരേഖയെകുറിച്ചുള്ള സമ്പൂർണ്ണ പഠനം

അഭിമുഖം



## ഭാരതസഭ തലമുറകളോളം പ്രകാശിക്കും

കർദ്ദിനാൾ ഡോണൾഡ് വേൾ



## മാറ്റം ആഗ്രഹിച്ച് കേരളം

തെരഞ്ഞെടുപ്പ് അവലോകനം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




# ഉള്ളടക്കം




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4





എഡിറ്റോറിയൽ

# ആക്ഷൻ! കട്ട്!

കുടുംബം എല്ലാവരുടെയും ചിന്തയിൽ സജീവമാണ്. ഈ ലോകത്ത് ജീവിക്കുവാൻ കുടുംബം എന്തിന് എന്ന് ചോദിക്കുന്നവരോട് സാർവ്വത്രികസഭ നൽകുന്ന ശക്തമായ ഉത്തരവും സാന്ത്വനമേകുന്ന തലോടലുമാണ് അമോറിസ് ലത്തീസ്യ – സ്നേഹത്തിന്റെ ആനന്ദം. വിവാഹം, കുടുംബം തുടങ്ങിയ ദൈവസ്ഥാപിതമായ യാഥാർത്ഥ്യങ്ങളെ ലാഘവബുദ്ധിയോടെ കാണുന്ന തലമുറ ശക്തിപ്രാപിക്കുന്നു. ലോകത്തിന്റെ കണ്ണുകളും, ആഘോഷങ്ങളും കച്ചവടതാല്പര്യങ്ങളും അവയുടെ മേൽ പിടിമുറിക്കിയിരിക്കുന്നു. വിശുദ്ധമായ കൂദാശകൾ നടക്കുന്ന ദൈവാലയങ്ങൾ ഒരു കാലത്ത് പ്രാർത്ഥനാമന്ത്രങ്ങൾ മുഴങ്ങി കേട്ടിരുന്ന സ്ഥലങ്ങളായിരുന്നു. എന്നാൽ ഇന്ന് വിവാഹകൂദാശകൾ നടക്കുന്ന ദൈവാലയവും പരിസരവും സിനിമാ ഷൂട്ടിംഗ് ലൊക്കേഷനുകളെ അതിശയിപ്പിക്കുന്നു. ഏഴും എട്ടും വീഡിയോ ക്യാമറകളും അത്യാധുനിക സജ്ജീകരണങ്ങളും. കിരീടം വാഴ്വും മിന്നുകെട്ടുമൊക്കെ നടക്കുമ്പോൾ ആക്ഷൻ, കട്ട് തുടങ്ങിയ സംവിധായക ശബ്ദങ്ങൾ കേൾക്കുന്ന കാലം വിദൂരമല്ല. വിവാഹത്തോടും കുടുംബ ജീവിതത്തോടും നാം പുലർത്തുന്ന ഉപരിപ്ലവമായ സമീപനങ്ങൾ ഒട്ടും ആശാസ്യമല്ല. ഇവിടെ സഭക്ക് നിർവ്വഹിക്കുവാൻ കാര്യകാരണസഹിതം നിർവചിക്കപ്പെട്ടിരിക്കുന്ന ഒരു റോളുണ്ട്. ഇവയുടെ നിലനിൽപ്പിനും, ശാക്തീകരണത്തിനും നമ്മുടെ പുനർസമർപ്പണം ആവശ്യമാണ്.

വിവാഹജീവിതത്തിലെ അപചയങ്ങളാണ് സഭയെ ദുഃഖിപ്പിക്കുന്ന പ്രധാന കാര്യം. മാതാപിതാക്കൾ കുട്ടികളെ മറന്ന് നിസ്സാരകാര്യങ്ങളുടെ പേരിൽ വേർപിരിഞ്ഞ് ജീവിക്കുമ്പോൾ കുട്ടികൾക്ക് സ്വാഭാവികമായി ലഭിക്കേണ്ട അവകാശമാണ് നാം തടയുന്നത്. സ്നേഹിക്കപ്പെടുകയെന്ന അവരുടെ അവകാശത്തെ കോടതികൾ സംരക്ഷിക്കുന്നത് വളരെ വിചിത്രമായ മാർഗ്ഗത്തിലൂടെയാണ്. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം പിതാവിനൊപ്പവും മറ്റു ദിവസങ്ങൾ മാതാവിനൊപ്പവും കുട്ടി താമസിക്കുക. വെവ്വേറെ ലഭിക്കുന്ന സ്നേഹമല്ല അവരുടെ അവകാശം. മാതാപിതാക്കളുടെ പരസ്പരസ്നേഹത്തിലാണ് അവർക്ക് അവകാശം. ഒരുമിച്ചു ജീവിക്കാത്ത മാതാപിതാക്കൾക്ക് അതെങ്ങനെ നൽകുവാൻ കഴിയും. ദൈവം യോജിപ്പിച്ചത് മനുഷ്യർ വേർപിരിക്കരുത് എന്ന യേശുവചനത്തെ ശരിയായി മനസ്സിലാക്കുവാൻ സഭ ഉപദേശിക്കുന്നു. വിവാഹം, ജീവിതകാലം മുഴുവൻ അനുഭവിച്ചു തീർക്കുവാനായി ചുമലിൽ വച്ചു തന്ന നുകമല്ല, കൈകളിൽ വച്ചുനീട്ടപ്പെട്ട ദൈവികദാനമാണ്. ദൈവികദാനങ്ങൾ രഹസ്യങ്ങളാണ്. ദിവസം തോറും ഭാര്യഭർത്താക്കന്മാർ കുടുംബമാകുന്ന ബലിവേദിയിൽ പരസ്പരം ബലിയർപ്പിക്കുമ്പോൾ ഈ ദൈവിക രഹസ്യത്തിന്റെ ചുരുളുകൾ ദൈവം അഴിച്ചുനൽകും. അതിന്റെ പൊരുളിലേക്ക് സ്നേഹത്തിന്റെ ആനന്ദനൃത്തം ചവിട്ടി അവർ കയറും.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943



പിതൃമൊഴി

# കുടുംബങ്ങളെ ഉറപ്പിക്കുവാൻ കരുണയുടെ വഴി

കുടുംബം നമ്മുടെ സാമൂഹിക ജീവിതത്തിന്റെയും സഭാ ജീവിതത്തിന്റെയും അടിസ്ഥാന ഘടകമാണ്. മനുഷ്യജീവന്റെ ആവിർഭാവത്തിനും നിലനിൽപ്പിനും കുടുംബം അവശ്യഘടകമാണ്. ഈ യാഥാർത്ഥ്യത്തോട് ഏറെ തുറവിയുള്ള ക്രിയാത്മകവും കാലോചിതവുമായ ഒരു പ്രബോധനരേഖയാണ് 2016 മാർച്ച് 19-ാം തീയതി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ പ്രസിദ്ധീകരിച്ച 'സ്നേഹത്തിന്റെ ആനന്ദം' (Amoris Laetitia). സഭയിലും ആധുനിക ലോകത്തിലും കുടുംബത്തിന്റെ വിളിയും ദൗത്യവും എന്ന വിഷയത്തിലും സുവിശേഷവത്കരണ പശ്ചാത്തലത്തിൽ കുടുംബം നേരിടുന്ന വെല്ലുവിളികൾ എന്ന വിഷയത്തിലും 2014 ലും 2015 ലും നടന്ന മെത്രാന്മാരുടെ സിനഡിൽ ലോകമെമ്പാടുമുള്ള സഭാപ്രതിനിധികൾ നടത്തിയ ആശയ സംവാദങ്ങളുടെ തുടർച്ചയാണ് ഔദ്യോഗികമായ ഈ രേഖ. എല്ലാവരും അവധാനതയോടെ വായിക്കേണ്ട ഒരു പ്രബോധനരേഖയാണിതെന്ന് പരിശുദ്ധ മാർപാപ്പാ തന്നെ നമ്മെ ഓർമിപ്പിക്കുന്നു.

കുടുംബവും അതുമായി ബന്ധപ്പെട്ട വിഷയങ്ങളും വളരെ സങ്കീർണ്ണമാണ്. അതിനോട് വളരെ ഗൗരവതരമായ ഒരു സമീപനമാണ് നമുക്കാവശ്യമായിട്ടുള്ളത്. വിശ്വാസപരമായ ഒരു യാഥാർത്ഥ്യത്തെ അതിന്റെ ധാർമ്മികവും ആത്മീയവും അജപാനലപരവുമായ സമീപനങ്ങളിലൂടെ കൂടുതൽ ആഴമുള്ള, അനുഭവവേദ്യമായ ഒരു പഠനത്തിനാണ് മാർപാപ്പാ ഈ പ്രബോധനരേഖയിലൂടെ പരിശ്രമിക്കുന്നത്. സഭയുടെ സന്തോഷം അവളുടെ കുടുംബങ്ങളിൽ അനുഭവിക്കുന്ന സന്തോഷമാണ്. അതിനാൽ ആ സന്തോഷം അവിടെ ആവിർഭവിക്കുന്നതിനും, നിലനിൽക്കുന്നതിനും പരിപോഷിപ്പിക്കുന്നതിനും സഭ ആവതെല്ലാം ചെയ്യുവാൻ പ്രതിജ്ഞാബദ്ധമായിരിക്കുന്നു. ഈയൊരു ദൗത്യം സഭയുടെ എല്ലാ തലങ്ങളിലും ചർച്ചചെയ്യണമെന്നും ക്രിയാത്മകമായ ഇടപെടലുകൾ നടത്തണമെന്നും പരിശുദ്ധ പിതാവ് അതിയായി ആഗ്രഹിക്കുന്നു. ഒൻപത് അധ്യായങ്ങളിലായി വിവരിച്ചിരിക്കുന്ന ഈ അപ്പസ്തോലിക പ്രബോധനരേഖ ആരംഭിക്കുന്നത് തിരുവചനത്തിൽ അധിഷ്ഠിതമായും ദൈവസ്ഥാപിതവുമായ കുടുംബമെന്ന യാഥാർത്ഥ്യത്തെ വിശകലനംചെയ്തുകൊണ്ടാണ് തുടർന്നു വരുന്ന എട്ട് ആധ്യായങ്ങളിൽ വിവാഹത്തെയും കുടുംബത്തെയും അതിന്റെ അജപാലപരവും വിശ്വാസപരവും ദൈവശാസ്ത്രപരവുമായ

അർത്ഥതലങ്ങളിലേക്ക് സഭാമക്കളെ കൂട്ടിക്കൊണ്ടു പോകുന്നു. ആധുനികകാലഘട്ടവും ഉപഭോക്തൃസംസ്കാരവും ചേർത്തുവെച്ച കെണികളാൽ ദുർബലമാകുന്ന യുവതലമുറ കുടുംബത്തെയും വിവാഹജീവിതത്തെയും വിവാദവത്കരിക്കുന്നു. ആ അപകടത്തെ തിരിച്ചറിയുവാനും അതിനെ പ്രതിരോധിക്കുവാനും അതിജീവിക്കുവാനും സഭയുടെ എല്ലാ തലങ്ങളിലും കൂട്ടായ പരിശ്രമങ്ങൾ ആവശ്യമാണെന്ന് പരി. പിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നു. ശിഥിലമായ കുടുംബങ്ങളിൽ ഒറ്റപ്പെട്ടുപോകുന്ന കുഞ്ഞുങ്ങൾ നമ്മുടെ പ്രത്യേകമായ കരുതലും സ്നേഹവും അർഹിക്കുന്നവരാണ്. അനാഥമായ ആ ബാല്യങ്ങൾ അന്യായമായി വിധിക്കപ്പെടരുത്. ദമ്പതികളുടെ പരസ്പര സ്നേഹത്തിന്റെ നടുവിലാണ് കുഞ്ഞുങ്ങളുടെ ശൈശവവും ബാല്യവും കൗമാരവും ആഘോഷിക്കപ്പെടേണ്ടതും പരിപോഷിക്കപ്പെടേണ്ടതും. അനാവശ്യമായ സൗന്ദര്യപിണക്കങ്ങളുടെ പേരിൽ കുടുംബബന്ധങ്ങൾ അതിവേഗം തകരുമ്പോൾ നാം കൈയും കെട്ടി നോക്കി നിൽക്കുകയല്ല വേണ്ടത്, നമ്മുടെ വിശ്വാസജീവിതത്തിലും നമ്മുടെ പാരമ്പര്യങ്ങളിലും ആഴമായ ബന്ധങ്ങളിലും വന്നുപോയ വിള്ളലുകൾ പരിഹരിച്ച് കുടുംബങ്ങളെ സഭയുടെ മുഖ്യധാരയിൽ നിലനിർത്തുക തന്നെ ചെയ്യണം. നിയമങ്ങളുടെ കാർക്കശ്യത്തെക്കാൾ ദൈവകരുണയുടെ കരങ്ങളിലേക്ക് ദമ്പതികളെ സമർപ്പിക്കുകയാണ് വേണ്ടത്. നമ്മുടെ സമീപനങ്ങളിൽ കാര്യമായ മാറ്റമാണ് സഭ ഇക്കാര്യത്തിൽ ആഗ്രഹിക്കുന്നത്. ഈ പ്രബോധനരേഖ വഴി പരി. പിതാവ് ആഹ്വാനം ചെയ്യുന്നതും നമ്മെ ഓർമിപ്പിക്കുന്നതും ഇക്കാര്യമാണ്. കൈവിട്ടുപോകുന്ന കൂരണ്യവഴികളെ, സുവിശേഷചൈതന്യത്തെ തിരിച്ചുപിടിക്കുവാൻ ഈ പ്രബോധനരേഖയുടെ സാവകാശത്തിലുള്ള വായനയും പഠനവും ധ്യാനവും തൽഫലമായി ഉളവാകുന്ന ആത്മ സമർപ്പണവും ഏവരെയും സഹായിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




കവർസ്റ്റോറി

# ചില ആമുഖ ചിന്തകൾ




**റവ. ഡോ. മാത്യു ചാർത്താകുഴിയിൽ**

തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ
ദൈവശാസ്ത്ര വിഭാഗം പ്രൊഫസറാണ്





സ്നേഹത്തിന്റെ ആനന്ദം...
പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ
പുതിയ പ്രബോധനം...
കുടുംബങ്ങളുടെ സന്തോഷം... സഭയുടെ സന്തോഷം...
സമഗ്രമായ പഠനം.
9 അധ്യായങ്ങൾ. സംക്ഷിപ്ത പഠനം.
കാഹളം വായനക്കാർക്കായി...

ഇക്കഴിഞ്ഞ ഏപ്രിൽ 8-ാം തീയതി ഫ്രാൻസിസ് മാർപ്പാപ്പ പ്രസിദ്ധീകരിച്ച അപ്പസ്തോലിക പ്രബോധന രേഖയാണ് സ്നേഹത്തിന്റെ ആനന്ദം (*Amoris Laetetia* - The Joy of Love). 'സുവിശേഷവത്കരണ പശ്ചാത്തലത്തിൽ കുടുംബം നേരിടുന്ന വെല്ലുവിളികൾ' എന്ന വിഷയത്തെ കേന്ദ്രീകരിച്ച് 2014 ഒക്ടോബറിലും, 'സഭയിലും ആധുനികലോകത്തിലും കുടുംബത്തിന്റെ വിളിയും ദൗത്യവും' എന്ന വിഷയത്തിൽ 2015 ഒക്ടോബറിലും വത്തിക്കാനിൽ നടന്ന മെത്രാൻ സിനഡിന്റെ പഠനഫലമായിട്ടാണ് ഈ പ്രബോധന രേഖ പ്രസിദ്ധീകരിച്ചിരിക്കുന്നത്. വിവാഹത്തെയും കുടുംബജീവിതത്തെയും സംബന്ധിച്ചുള്ള ഇന്നത്തെ കാലഘട്ടത്തിനനുസൃതമായ സഭാ പ്രബോധനങ്ങളുടെ സംക്ഷിപ്ത രൂപമാണ് ഈ രേഖ. ആധുനിക ലോകത്തിൽ നമ്മുടെ കുടുംബങ്ങൾ നേരിടുന്ന വെല്ലുവിളികളെ ശക്തമായി നേരിടുന്നതിന് മാർപാപ്പാ പറയുന്നതുപോലെ, ഈ മാർഗ്ഗരേഖ നാമെല്ലാം സാവധാനവും ബോധപൂർവ്വവും വായിച്ചിരിക്കേണ്ടതാണ്.

**സഭാ പ്രബോധനങ്ങളുടെ തുടർച്ച**

സഭാസന്താനങ്ങളെ ദൈവോന്മുഖരായി വളർത്തുന്നതിന് സഭ നടത്തുന്ന ധാർമ്മികവും അജപാലനപരവും പ്രബോധനപരവുമായ പഠനങ്ങളുടെ തുടർച്ചയാണ് അമോറിസ് ലെത്തീസ്യ. 1981-ൽ വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ആധുനിക ലോകത്തിൽ ക്രിസ്തീയ കുടുംബത്തിന്റെ സ്ഥാനം (*Familiaris Consortio*) എന്ന പേരിൽ ഒരു പ്രബോധനരേഖ പ്രസിദ്ധീകരിക്കുകയുണ്ടായി. കുടുംബത്തെക്കുറിച്ച് 1980-ൽ വത്തിക്കാനിൽ നടന്ന മെത്രാൻ സിനഡിന്റെ തുടർച്ചയായിരുന്നു അത്. 325 ഖണ്ഡികകളിലായി പ്രസിദ്ധീകരിച്ചിരിക്കുന്ന ഇപ്പോഴത്തെ മാർഗ്ഗരേഖ മാർപാപ്പാമാരുടെ ഇതുവരെയുള്ള പ്രബോധനരേഖകളിൽ ഏറ്റവും ദൈർഘ്യമേറിയതാണ്. എന്നാൽ ഇത് തന്നെയും ഒരു പഠനത്തിന്റെ തുടക്കം മാത്രമാണെന്നു മാർപാപ്പാ പറയുന്നു: കുടുംബവുമായി ബന്ധപ്പെട്ട വിഷയങ്ങൾ വളരെ സങ്കീർണ്ണമാണ്. ആയതിനാൽ വിശ്വാസപരവും ധാർമ്മികവും, ആത്മീയവും, അജപാലനപരവുമായ തുടർവിചിന്തനങ്ങൾ ഇതിനോടനുബന്ധിച്ച് ഇനിയും ആവശ്യമാണ്. കുടുംബത്തിൽ അനുഭവിക്കുന്ന സന്തോഷം, സഭയുടെയും സന്തോഷമാണെന്ന് പ്രഖ്യാപിച്ചുകൊണ്ട് അമോറിസ് ലെത്തീസ്യ ആരംഭിക്കുന്നത്. കാലാനുസൃതമായ വിചിന്തനങ്ങൾക്ക് സഭയെ ശക്തിപ്പെടുത്തുന്നതിന് സിനഡും, അതിനോടനുബന്ധിച്ച് നടന്ന ചർച്ചകളും സഹായകമായി എന്ന് ഈ പ്രബോധനരേഖയുടെ ആമുഖത്തിൽ മാർപാപ്പാ പറയുന്നു. കരുണയുടെ ജൂബിലി വർഷത്തിന്റെ പ്രത്യേകചിന്തകൾ കുടുംബബന്ധങ്ങളുടെ പശ്ചാത്തലത്തിൽ വിശകലനവിധേയമാക്കി കുറവുകളുള്ള കുടുംബങ്ങളിൽ പോലും ക്രിസ്തീയ സ്നേഹവും സന്തോഷവും സംജാതമാക്കാനുള്ള പരിശ്രമം നമ്മുടെ ഭാഗത്തുനിന്ന് ഉണ്ടാവണമെന്നും ഫ്രാൻസിസ് മാർപാപ്പാ ആഗ്രഹിക്കുന്നു.

**ഒൻപതു അദ്ധ്യായങ്ങൾ- കുടുംബസംബന്ധിയായ വിഷയങ്ങൾ**

അമോറിസ് ലെത്തീസ്യ ഒൻപതു അദ്ധ്യായങ്ങളിലൂടെ വിവാഹവും കുടുബവും അനുബന്ധ വിഷയങ്ങളും വിശകലന വിധേയമാക്കുന്നു. വി. ഗ്രന്ഥത്തിൽ അധിഷ്ഠിതമായ ദൈവസ്ഥാപിത പ്രസ്ഥാനമെന്ന

നിലയിൽ വചനത്തിന്റെ വെളിച്ചത്തിൽ ഒന്നാമദ്ധ്യായത്തിൽ കുടുംബത്തെ ഫ്രാൻസിസ് മാർപാപ്പാ അവതരിപ്പിക്കുന്നു. മാർപാപ്പാ പറയുന്നു: കുടുംബത്തിന്റെ, ദൈവജനത്തിന്റെ, സ്നേഹത്തിന്റെ, കുടുംബപ്രശ്നങ്ങളുടെ ജീവിതഗന്ധിയായ കഥയാണ് ബൈബിൾ പറയുന്നത് .

ഇന്നത്തെ കുടുംബത്തിലുള്ള വിവിധങ്ങളായ അനുഭവങ്ങളുടെ, കുടുംബം നേരിടുന്ന നിരവധിയായ വെല്ലുവിളികളുടെ, ഒരു വിശദവിവരണമാണ് രണ്ടാമദ്ധ്യായത്തിൽ. കുടുംബത്തിന്റെ ക്ഷേമം, ലോകത്തിന്റെയും സഭയുടെയും നിലനിൽപിനും ഭാവിക്കും അനിവാര്യമായ ഘടകമാണെന്ന് മാർപ്പാപ്പാ എഴുതുന്നു. യേശുവിനെ നോക്കി ജീവിക്കുകയും, അവിടുത്തെ മാതൃക പിൻതുടരുകയും ചെയ്യുകയെന്നതാണ് കുടുംബത്തിന്റെ വിളിയെന്ന് മൂന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നു. സ്നേഹത്തെക്കുറിച്ചു സംസാരിക്കുന്നില്ലെങ്കിൽ വിവാഹത്തെയും കുടുംബത്തെയും കുറിച്ച് പറയുന്നതെന്തും കുറവുള്ളതായിരിക്കുമെന്ന് നാലാം അദ്ധ്യായത്തിൽ മാർപാപ്പാ പറയുന്നു. ഈ സ്നേഹം ഫലദായകമാവുന്നത് കുടുംബത്തിലൂടെ മനുഷ്യജീവൻ പരിപോഷിപ്പിച്ച് പരിപാലിക്കുന്നതിലാണെന്ന് അഞ്ചാം അദ്ധ്യായത്തിൽ എടുത്തു പറയുന്നു. വിവാഹവും, കുടുംബവുമായി ബന്ധപ്പെട്ട അജപാലനപരമായ പ്രായോഗികപ്രശ്നങ്ങൾ ചർച്ച ചെയ്യാനാണ് ആറാം അദ്ധ്യായം ശ്രമിക്കുന്നത്. മാതാപിതാക്കൾ കുട്ടികളുടെ സ്വഭാവരൂപീകരണത്തിൽ പ്രത്യേകിച്ചുംവിശ്വാസ-ധാർമ്മിക കാര്യങ്ങളുടെ വളർച്ചയ്ക്ക് നിർണ്ണായക പങ്കുവഹിക്കണമെന്നും, അങ്ങനെ മെച്ചമായ പരിശീലനം നൽകുന്നതിന് ശ്രദ്ധിക്കണമെന്നും ഏഴാം അദ്ധ്യായം പ്രതിപാദിക്കുന്നു.

വത്തിക്കാനിൽ നടന്ന കുടുംബസിനഡുമായി ബന്ധപ്പെട്ട് ഏറ്റവും അധികം ചർച്ചചെയ്യപ്പെട്ട വിഷയങ്ങൾ കൈകാര്യം ചെയ്തിരിക്കുന്നത് എട്ടാം അദ്ധ്യായത്തിലാണ്. വിവാഹമോചനം നേടി സഭയ്ക്കു പുറത്തു പുനർവിവാഹം നടത്തിയവരെക്കുറിച്ച് ഇവിടെ ചർച്ചചെയ്യുന്നു. അവസാനത്തെ അദ്ധ്യായത്തിൽ, കുടുംബജീവിത്തിലുണ്ടായിരിക്കേണ്ട ആദ്ധ്യാത്മിക മൂല്യങ്ങളെക്കുറിച്ചും ചർച്ചചെയ്യുന്നു.

### കുടുംബം: ദൈവത്തിന് മനുഷ്യരെക്കുറിച്ചുള്ള സ്വപ്നം

സഭ ഇതുവരെ കുടുംബത്തെകുറിച്ച് പഠിപ്പിക്കുന്ന കാര്യങ്ങളുടെ തുടർച്ചയായതിനാൽ അമോറിസ് ലെത്തീസ്യ രണ്ടു സിനഡ് അനുഭവങ്ങളുടെ ശക്തമായ പ്രതിഫലനവുമാണ്. അതിനാൽത്തന്നെ, മെത്രാൻമാരുടെ സിനഡിന്റെ അവസാന അവലോകനത്തിലെ ആശയങ്ങൾ ധാരാളമായി ഈ പ്രബോധനരേഖയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഫ്രാൻസിസ് മാർപാപ്പായുടെ പ്രത്യേക പ്രവർത്തനശൈലിയും, അവതരണശൈലിയും ഈ രേഖയെ വ്യത്യസ്തമാക്കുന്നു. ഭാഷ ലളിതവും, ആശയങ്ങൾ പ്രായോഗിക സമീപനത്തിൽ അധിഷ്ഠിതവുമാണ്. കൂടാതെ കാരുണ്യവർഷത്തിന്റെ പ്രത്യേക ദർശനങ്ങൾ ഈ പ്രബോധനരേഖയിലും പ്രതിഫലിച്ചിട്ടുണ്ട്. മാർപാപ്പാ മനോഹാരിതയോടെ കുടുംബത്തെക്കുറിച്ച് പറയുന്നു: കുടുംബം പടുത്തുയർത്താൻ ആഗ്രഹിക്കുന്നവരെല്ലാം ദൈവത്തിന് മനുഷ്യരെക്കുറിച്ചുള്ള സ്വപ്നത്തിന്റെ ഭാഗമാകാൻ പരിശ്രമിക്കുന്നവരാണ്. അങ്ങനെ നമുക്കു ദൈവത്തോടൊത്തു സ്വപ്നം കാണാനും, ഒരിക്കലും ഏകാന്തതയിലേക്ക് ഒരിക്കലും വീണുപോകാത്ത ലോകത്തിന്റെ നിർമ്മാതാക്കളാകാനും സാധിക്കുന്നു .

### ലോകത്തിനുവേണ്ടി യേശുവിനെ മാറ്റാതെ, യേശുവിനുവേണ്ടി ലോകത്തെ മാറ്റുക

ഇന്നത്തെ സെക്കുലർ ചിന്താഗതിക്കനുസരിച്ച് സഭാപ്രബോധനങ്ങളുടെ ദിശമാറണമെന്ന് ചിന്തിക്കുന്നവർക്ക് വലിയ നിരാശയാണ് ഈ പ്രബോധനരേഖ സമ്മാനിക്കുന്നത്. യേശുവിന്റെ, സഭയുടെ, ചിന്തയനുസരിച്ച് ലോകത്തെ സഭ മാറ്റിമറിക്കണമെന്ന് ഫ്രാൻസിസ് മാർപാപ്പാ ആഗ്രഹിക്കുന്നു. വിവാഹത്തെ സംബന്ധിച്ച സഭയുടെ പ്രബോധനം വ്യക്തമായും മാറ്റമില്ലാതെയും അമോറിസ് ലെത്തീസ്യയിൽ അവതരിപ്പിച്ചിരിക്കുന്നു. ജീവനിലേയ്ക്കു തുറവിയുള്ള ഒരു പുരുഷനും ഒരു സ്ത്രീയും തമ്മിലുള്ള ബന്ധത്തെ മാത്രമേ വിവാഹമെന്ന് വിളിക്കാനാവു . സ്വവർഗ്ഗബന്ധങ്ങളെയും, അത്തരത്തിലുള്ള ആകർഷണങ്ങളെയും അംഗീകരിക്കുന്ന നിയമങ്ങൾ പല രാജ്യങ്ങളിലും നിലവിൽ വന്നുകഴിഞ്ഞു.സമ്പന്ന രാജ്യങ്ങളും അന്തർദേശീയ സംഘടനകളും (പാവപ്പെട്ട രാജ്യങ്ങളിലെ ആളുകൾക്ക് സഹായമെത്തിക്കുന്നതിന്) മുകളിൽപറഞ്ഞ അസ്വാഭാവിക നിയമങ്ങളും, നിബന്ധനകളും അനുസരിക്കണമെന്ന രീതി സഭയ്ക്ക് അസ്വീകാര്യമാണെന്നു ഫ്രാൻസിസ് മാർപ്പാപ്പ പറയുന്നു. കുടുംബത്തിനുവേണ്ടിയുള്ള നമ്മുടെ ഏറ്റവും വലിയ അജപാലന ദൗത്യം കുടുംബാംഗങ്ങളെ പരസ്പര സ്നേഹത്തിൽ ഉറപ്പിക്കുകയും, ജീവിതപ്രശ്നങ്ങളിൽപെട്ടുണ്ടാകുന്ന മുറിവുകളുണക്കാൻ സഹായിക്കുകയും, വിവാഹമോചനം എന്ന തിന്മ ഈ കാലഘട്ടത്തിൽ നമ്മുടെ സമൂഹത്തിൽ പടരാതിരിക്കുന്നതിന് സഹായിക്കുകയുമാണ്.

### ബലഹീനരെ കരുതുക

വിവാഹമോചനം നടത്തി സഭയ്ക്കുപുറത്ത് പുനർവിവാഹം ചെയ്തവരുടെ ആത്മീയശുശ്രൂഷയെക്കുറിച്ചും ഈ പ്രബോധനരേഖയിൽ മാർപ്പാപ്പ വിശദമായി പ്രതിപാദിക്കുന്നുണ്ട്. സഭാമക്കളുടെ ബലഹീനതകളെക്കുറിച്ച് ബോധ്യമുള്ള സഭ ഈ ബലഹീനരുടെ അജപാലനാവശ്യങ്ങൾ നടത്തിക്കൊടുക്കുന്നത് സഭയുടെ മഹത്തായ ശുശ്രൂഷയുടെ ഭാഗമായി കരുതണം. കാനോനിക കാരണങ്ങളാൽ അവർക്ക് വി. കുർബാന സ്വീകരണം അപ്രാപ്യമാണെങ്കിലും അവർ സഭയിൽനിന്നു പുറത്താക്കപ്പെട്ടവരല്ലെന്നു മാത്രമല്ല, സഭയുടെ സജീവാംഗങ്ങൾ തന്നെയാണ് എന്ന് തിരിച്ചറിയണം. ഇത്തരത്തിലുള്ള കുടുംബം സുവിശേഷം വിഭാവനചെയ്യുന്ന മാതൃകാപരമായ കുടുംബമല്ലെങ്കിലും, ദൈവകൃപ അവരിലും പ്രകടമാണ്. ഈ ബോധ്യത്തോടെയായിരിക്കണം അജപാലകർ അവരോടു




പെരുമാറേണ്ടത്. ഇവർക്കു സഭാപ്രബോധനങ്ങൾ കലർപ്പില്ലാതെ പറഞ്ഞുകൊടുക്കുന്നതിനും സഭയോടു ചേർത്തുനിർത്തി സ്നേഹിക്കുന്നതിനും വൈദികർക്ക് പ്രത്യേക കടമയുണ്ട്. ഫ്രാൻസിസ് മാർപാപ്പാ എഴുതുന്നു: ഒരു കുടുംബവും സ്വർഗ്ഗത്തിൽ നിന്ന് പൊട്ടിവീണതല്ലാത്തതിനാൽ..... നിരന്തരമായി രൂപാന്തരം പ്രാപിച്ച്, സ്നേഹിക്കാനുള്ള വിളിയിൽ പക്വത പ്രാപിക്കണം.

**സ്വയം വിമർശനം**

സഭയെക്കുറിച്ചു ചിലയിടങ്ങളിൽ പാപ്പാ സ്വയം വിമർശനവും നടത്തുന്നുണ്ട്. ഇന്നത്തെ യുവജനങ്ങളെ വേണ്ടരീതിയിൽ വിവാഹ കൂദാശയെ സമീപിക്കുന്നതിന് സഭ വെല്ലുവിളിക്കുന്നില്ലെന്നു പാപ്പ പറയുന്നു. പ്രമാണങ്ങളിലും നിയമങ്ങളിലും തങ്ങളെത്തന്നെ തളച്ചിടാതെ പ്രായോഗികവും, കാലികവും, ദൈവികവുമായ സഹായങ്ങൾ കുടുംബസ്ഥർക്കു നൽകുന്ന സമീപനങ്ങളിലേക്ക് സഭ വളരേണ്ടിയിരിക്കുന്നു. പ്രാദേശിക സഭാദ്ധ്യക്ഷന്മാർ ഇക്കാര്യങ്ങളിൽ പ്രായോഗികതയോടെ തങ്ങളുടെ അജപാലനദൗത്യം നിർവ്വഹിക്കുകയും, കാനോനികമായ പ്രശ്നങ്ങളുള്ള വിവാഹങ്ങളിൽ പോലും നന്മകളും, നന്നാവാനുള്ള അവസരങ്ങളുമുണ്ടെന്ന് തിരിച്ചറിയുകയും വേണം. മാർപാപ്പാ എഴുതുന്നു: എന്നാൽ ഞാൻ വിശ്വസിക്കുന്നു, മനുഷ്യന്റെ ബലഹീനതകൾക്കു നടുവിലും യേശുവിന്റെ സഭയിലൂടെ പരിശുദ്ധാത്മാവ് ദൈവിക നന്മകൾ വിതയ്ക്കുന്ന ഒരു നല്ല അമ്മയെപ്പോലെ തന്റെ മക്കളോട് സഭ ദൈവികപ്രബോധനങ്ങളെ കലർപ്പില്ലാതെ പഠിപ്പിക്കുകയും, അങ്ങനെ ലോകത്തിന്റെ തെരുവിലെ ചെളിയിലൂടെ നടക്കുമ്പോഴും തെളിമയാർന്നു ജീവിക്കാൻ പരിശീലിപ്പിക്കുകയും ചെയ്യുക .

**വായിക്കുക, പഠിക്കുക, പ്രയോഗത്തിൽ വരുത്തുക.**

അമോറിസ് ലെത്തീസ്യ ഒരേസമയം സഭയുടെ ഒരിക്കലും മാറാൻ കഴിയാത്ത സുവിശേഷാധിഷ്ഠിത നിത്യസത്യങ്ങളെ അതിന്റെ ചൈതന്യത്തിൽ അവതരിപ്പിക്കുകയും അതേസമയം എന്നും മാറിക്കൊണ്ടിരിക്കുന്ന ലോകത്തിനനുസൃതമായി അത് കരുണാർദ്രതയോടെ പകർന്നു നൽകുകയും ചെയ്യുന്നു. അതുകൊണ്ടുതന്നെ ഭാവിയിൽ ഒരുപാടു പഠനവിധേയമാക്കുകയും, ചർച്ചചെയ്യപ്പെടുകയും, വിവാഹത്തെയും കുടുംബജീവിതത്തെയും ഐശ്വര്യസമൃദ്ധമാക്കുകയും ചെയ്യാൻ പോകുന്ന ഒരു പ്രബോധന രേഖയാണിത്. സഭാമക്കളും, നേതൃത്വവും വിശാലമനസ്സോടെയും, പ്രാർത്ഥനയോടെയും ഇതു വായിക്കുകയും നമ്മുടെ കുടുംബങ്ങളെ ശക്തിപ്പെടുത്തുന്നതിനുള്ള മാർഗ്ഗങ്ങൾ അതിൽനിന്ന് സ്വീകരിക്കുകയും വേണം. കുടുംബത്തെക്കുറിച്ചുള്ള ഫ്രാൻസിസ് മാർപാപ്പായുടെ ശക്തമായ കാഴ്ചപ്പാടുകൾ പ്രായോഗികതലത്തിലെത്തിച്ചാൽ കത്തോലിക്കാ കുടുംബങ്ങൾ ദൈവസ്നേഹത്തിന്റെ ജീവിക്കുന്ന മാതൃകകളും ലോകത്തിനുതന്നെ മാതൃക നൽകുന്ന പഠനവേദികളുമായി മാറും.




# സ്നേഹത്തിന്റെ ആനന്ദം: വചനവെളിച്ചത്തിൽ



**റവ. ഡോ. ഫാ. ഫിലിപ്പ് ചെമ്പകശ്ശേരി**
തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ
ദൈവശാസ്ത്രവിഭാഗം പ്രൊഫസറാണ്

ഫ്രാൻസിസ് മാർപാപ്പായുടെ ഏറ്റവും പുതിയ പ്രബോധനമാണ് സ്നേഹത്തിന്റെ ആനന്ദം (Amoris Laetitia - The Joy of Love) .2014-2015 ലായി നടന്ന ദ്വിമാന മെത്രാൻ സിനഡിന്റെ ചർച്ചകളും അഭിപ്രായങ്ങളും നിഗമനങ്ങളും തീരുമാനങ്ങളും ക്രോഡീകരിച്ച് മാർ പാപ്പായുടെ പ്രബോധനമായി (Pepal Exchortation) പ്രസിദ്ധീകരിച്ചിരിക്കുന്ന രേഖയാണ് സ്നേഹത്തിന്റെ ആനന്ദം. ഈ വർഷം മാർച്ച് 19 ന് വി. യൗസേപ്പ് പിതാവിന്റെ തിരുന്നാളിനാണ് ഈ പ്രബോധനം പ്രസിദ്ധീകരിച്ചത്. നസറേത്തിലെ തിരുകുടുംബത്തെ മാതൃകയായി അവതരിപ്പിക്കുകയും തിരുകുടുംബത്തോട് പ്രാർത്ഥിച്ചുകൊണ്ട് അവസാനിപ്പിക്കുകയും ചെയ്യുന്ന ഈ രേഖ തിരുകുടുംബത്തിന്റെ നായകന്റെ തിരുന്നാൾ ദിവസം പ്രസിദ്ധീകരിച്ചത് ഏറെ ഉചിതവും യുക്തി സഹജവും ആയിരിക്കുന്നു. 325 ഖണ്ഡികകളുള്ള ഈ രേഖ അടുത്തകാലത്ത് റോമിൽ നിന്നിറങ്ങിയ ഏറ്റവും ദീർഘമായ രേഖയാണ്. ഇത് ഒൻപത് അധ്യായങ്ങളായി തിരിച്ചിരിക്കുന്നു. ഏഴു ഖണ്ഡികകൾ ഉൾക്കൊള്ളുന്ന ഒരു ആമുഖത്തിന് ശേഷം വചനവെളിച്ചത്തിൽ എന്ന തലക്കെട്ടോടെ ഒന്നാം അധ്യായം ആരംഭിക്കുന്നു. ഈ അധ്യായമാണ് ഈ ലേഖനത്തിന്റെ പഠനവിഷയം. ബൈബിളിന്റെ വെളിച്ചത്തിൽ വിവാഹത്തെയും കുടുംബത്തെയും നോക്കിക്കാണാനാണ് ഫ്രാൻസിസ് പാപ്പാ ഈ അധ്യായത്തിൽ ശ്രമിക്കുന്നത്.

ഇത് ഒരു ശാസ്ത്രീയ പഠനമല്ല. കൗതുകകരമായ ഒരു നിരീക്ഷണത്തിന്റെ സ്വഭാവമാണ് ഈ അധ്യായത്തിന് ഉള്ളത്. ഏറ്റവും അധികം ശ്രദ്ധയോടെ മാർപാപ്പാ നിരീക്ഷിക്കുന്ന രണ്ടു വചനഭാഗങ്ങൾ ഉൽപ്പത്തി ഒന്നും രണ്ടും അധ്യായങ്ങളിലെ സൃഷ്ടിവിവരണവും 128-ാം സങ്കീർത്തനം അവതരിപ്പിക്കുന്ന ആദർശകുടുംബ ചിത്രവുമാണ്. ഇവിടെ വചനത്തിൽ നിന്ന് കുടുംബത്തിലേക്ക് എന്ന രീതിയിൽ വചനപഠനം നടത്തുന്ന പാപ്പാ ഈ അധ്യായത്തിന്റെ അവസാന ഭാഗത്ത് ഇന്നത്തെ കുടുംബങ്ങളിൽ കാണുന്ന പ്രശ്നങ്ങളിൽ നിന്ന് വചനത്തിലേക്ക് പോകുകയും അവിടെ നിന്ന് ശക്തിയാർജ്ജിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. ഈ പഠനവും സൃഷ്ടിവിവരണത്തിൽ നിന്നാരംഭിക്കും.

സൃഷ്ടിയെപറ്റി വിവരിക്കുന്ന രണ്ട് ഭാഗങ്ങൾ ഉണ്ട്. ഉൽപ്പത്തി പുസ്തകത്തിൽ 1:1 -2:4 ഉം 2:5 -25 ഉം. ഒന്നാമത്തേത് പുരോഹിത പാരമ്പര്യത്തിൽ നിന്നും രണ്ടാമത്തേത് യാഹ്വിസ്റ്റ് പാരമ്പര്യത്തിൽ നിന്നും വരുന്നവെന്നാണ് ഇന്നത്തെ പൊതുവായ ധാരണ. പുരോഹിതപാരമ്പര്യത്തിൽ മനുഷ്യസൃഷ്ടിയെപ്പറ്റി പറഞ്ഞിരിക്കുന്നത് ഇങ്ങനെയാണ്:

ദൈവം അരുളിചെയ്തു.നമ്മുടെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം. അവർക്ക് കടലിലെ മത്സ്യങ്ങളുടെയും ആകാശത്തിലെ പറവ കളുടെയും നാൽക്കാലികളുടെയും ഭൂമി മുഴുവന്റെയും ഭൂമിയിൽ ഇഴയുന്ന സർവ്വജീവികളുടെയും മേൽ ആധിപത്യം ഉണ്ടായിരിക്കട്ടെ (1: 26) അങ്ങനെ ദൈവം തന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിന്റെ ഛായയിൽ അവിടുന്ന് അവനെ സൃഷ്ടിച്ചു. സ്ത്രീയും പുരുഷനുമായി അവരെ സൃഷ്ടിച്ചു (1 : 27)

ഈ രണ്ടു വാക്യങ്ങളിലൂടെയാണ് ഉൽപ്പത്തി 1-ാം അധ്യായത്തിൽ മനുഷ്യസൃഷ്ടി എങ്ങനെയാണെന്ന് വിവരിക്കുന്നത്. അത് ദൈവത്തിന്റെ ഛായയിലാണ്. മറ്റുള്ളവരുടെ സൃഷ്ടിയിൽ കാണാത്തതും മനുഷ്യ സൃഷ്ടിയിൽ മാത്രം കാണുന്നതുമായ സവിശേഷ തയാണ് ഈ ദൈവത്തിന്റെ ഛായ (ഛായയും സാദൃശ്യവും). എന്താണ് ഇതിന്റെ അർത്ഥം എന്ന് സഭാപിതാക്കന്മാരുടെ കാലം മുതൽ ഗൗരവമായി അന്വേഷിച്ചിരുന്നു. പാശ്ചാത്യപിതാവായ അഗസ്തി നോസ് ഈ വാക്യങ്ങളിൽ നിന്നാണ് ത്രിത്വത്തെ പ്പറ്റിയുള്ള തന്റെ ദൈവാശാസ്ത്രചിന്ത രൂപപ്പെടു ത്തിയത്. ഈ ചിന്തയ്ക്ക് കുറേകൂടെ ഉറച്ച അടിസ്ഥാനം നൽകുകമാത്രമാണ് മധ്യയുഗത്തിലെ മഹാ ദൈവ ശാസ്ത്രജ്ഞനായ തോമസ് അക്വിനാസ് ചെയ്തത്. ഇവർ രണ്ട് പേരും മനുഷ്യന്റെ ആന്തരീകജീവിതത്തിന്റെ ഘടനയിൽ നിന്ന്, ദൈവത്തിന്റെ ആന്തരീകരഹസ്യമായ





ത്രിത്വം മനസ്സിലാക്കാൻ ശ്രമിച്ചു. മനുഷ്യനിൽ ഒരു ത്രിത്വമുണ്ട്– മനസ്സും മനസ്സിന്റെ ശക്തികളായ അറിവും സ്നേഹവും. മനുഷ്യനിലെ ഈ ത്രിത്വത്തിൽ നിന്ന് മനുഷ്യൻ ആരുടെ ഛായയാണോ ആ ദൈവത്തിലെ ത്രിത്വത്തിലേക്ക് എത്തിച്ചേരുക ഇതായിരുന്നു അഗസ്തിനോസിന്റെയും തോമസിന്റെയും ചിന്താരീതി. ഈ ചിന്താരീതി 1; 26 നെ സംബന്ധിച്ചിടത്തോളം സാധുവെന്നു അംഗീകരിക്കാതിരിക്കാൻസാധിക്കുകയില്ല.

എന്നാൽ 1: 27 ന്റെ അർത്ഥമെന്ത്. അവിടെ മനുഷ്യ വ്യക്തി ദൈവത്തിന്റെ ഛായയാണെന്നല്ല പറഞ്ഞിരിക്കുന്നത്. സ്ത്രീയും പുരുഷനുമായ അവർ (ബഹുവചനം) ദൈവത്തിന്റെ ഛായയാണു പോലും. അതായത് മനുഷ്യർ സ്ത്രീ പുരുഷനായിരിക്കുന്നത് ദൈവത്തിന്റെ ഛായയാണെന്നർത്ഥം. അങ്ങനെയെങ്കിൽ ദൈവത്തിൽ ഒരു സ്ത്രീ-പുരുഷ വ്യത്യാസം – ലൈംഗികതയുണ്ടോ? അല്ലാതെങ്ങനെയാണ് മനുഷ്യന്റെ ലൈംഗികത ദൈവത്തിന്റെ ഛായയാകുന്നത്? ഈ ചിന്തയിൽ നിന്നാണ് ഫ്രാൻസിസ് മാർപാപ്പാ കുടുംബത്തിന്റെ അടിസ്ഥാനം ബൈബിളിൽ കണ്ടെത്തുന്നത്. വേദപുസ്തകം അവതരിപ്പിക്കുന്ന ദൈവം ഒരു ഭൗതിക യാഥാർത്ഥ്യമല്ല. ഭൗതികയാഥാർത്ഥ്യങ്ങളിലേ ലൈംഗികതയും സ്ത്രീ പുരുഷ വ്യത്യാസവുമുള്ളു. യഹൂദർക്ക് ചുറ്റും ജീവിച്ചിരുന്നവരുടെ വികലമായ ദൈവസങ്കല്പങ്ങളെ തച്ചുടക്കുന്നതാണ് ബൈബിളിലെ ദൈവസങ്കല്പം. അങ്ങനെയെങ്കിൽ മനുഷ്യൻ സ്ത്രീയും പുരുഷനുമായിരിക്കുന്നതിൽ ദൈവത്തിന്റെ ഛായ അടങ്ങിയിരിക്കുന്നുവെന്ന് എങ്ങനെ പറയാനാകും. ഫ്രാൻസിസ് മാർപാപ്പാ ഇങ്ങനെ ഉത്തരം പറയുന്നു: സ്ത്രീയും പുരുഷനുമെന്നാൽ സാമൂഹികതയെന്നാണർത്ഥം. മനുഷ്യന്റെ സാമൂഹികതയുടെ അടിസ്ഥാനമോ കുടുംബം. കുടുംബത്തിന്റെ അടിസ്ഥാനമോ മനുഷ്യൻ. സ്ത്രീയും പുരുഷനുമായിരിക്കുന്നത്, മനുഷ്യനിലെ ലൈംഗികത. ഈ ചിന്തയ്ക്ക് ജോൺ പോൾ രണ്ടാമനിൽ നിന്ന് ഫ്രാൻസിസ് മാർപാപ്പാ പിന്തുണ സ്വീകരിക്കുന്നു. ജോൺപോൾ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: തന്റെ അത്യാഗാധ രഹസ്യത്തിൽ നമ്മുടെ ദൈവം ഏകാന്തതയല്ല, കുടുംബമാണ്. കാരണം അവനിൽ തന്നെ പിതൃത്വവും പുത്രത്വവും കുടുംബത്തിന്റെ സാരാംശമായ സ്നേഹവും ഉണ്ട്. ദൈവകുടുംബത്തിലെ ആ സ്നേഹമാണ് പരിശുദ്ധാത്മാവ്. അതിനാലാണ് മനുഷ്യൻ സ്ത്രീയും പുരുഷനുമായരിക്കുന്നതിൽ ദൈവത്തിന്റെ ഛായ അടങ്ങിയിരിക്കുന്നുവെന്ന് വചനം പറയുന്നത്. സ്നേഹിക്കുകയും ജീവൻ പ്രത്യുത്പാദിക്കുകയും ചെയ്യുന്ന ദമ്പതികൾ ജീവനുള്ള വിഗ്രഹങ്ങളാണ്. അതിനാൽ സഫലമായ സ്നേഹം ദൈവത്തിന്റെ ആന്തരീകജീവിതത്തിന്റെ ചിഹ്നമായിത്തീരുന്നു. ഇതാണ് ഉൽപ്പ1:27 ന്റെ അർത്ഥം.

രണ്ടാം സൃഷ്ടിവിവരണത്തിൽ 18ഉം 20 ഉം വാകൃങ്ങളാണ് ഫ്രാൻസിസ് മാർപാപ്പായെ ഏറെ സ്വാധീനിച്ചത്. പുരുഷനു ചേർന്ന ഒരു തുണയെ അന്വേഷിക്കുന്ന രംഗം. പുരുഷനു യോജിച്ചതും അവന് താങ്ങായിരിക്കുന്നതുമായ ഇണ. ഇതും ഒരു സമൂഹത്തിന്റെ അടിസ്ഥാനഘടകമാണ്. സംഭാഷണം ചെയ്യാൻ, ആവശ്യമായ അടിസ്ഥാനഘടകങ്ങളാണ് ഇവിടെ ഉദ്ദേശിക്കുന്നത്, നിശബ്ദമായയും വാചികമായും സംഭാഷണത്തിൽ ഏർപ്പെടാം. എന്റെ പ്രയൻ എന്റേതും ഞാൻ അവന്റേതുമാണെന്ന് ഉത്തമഗീതത്തിലെ യുവതി പറയുമ്പോൾ (ഉ 2: 16,, 6;3) സംഭാഷണത്തിന്റെ അടിസ്ഥാനമായ സ്വന്തമാകലാണ് സൂചിപ്പിക്കുന്നത്. സ്വന്തമാകൽ തന്നെ ഒരു നിശബ്ദ സംഭാഷണമാണ്. അവിടെ സമൂഹമുണ്ട്. ആ സമൂഹം ദൈവത്തിന്റെ സാമൂഹികതയുടെ ഛായയും ചിഹ്നവുമാണ്.

സൃഷ്ടിവിവരണത്തിൽ നിന്ന് കുടുംബത്തിന്റെ അടിസ്ഥാനമെന്തെന്ന് വിശദീകരിച്ചശേഷം ആ കടുംബത്തിന്റെ ഉള്ളിലേക്ക് കടക്കാൻ ശ്രമിക്കുകയാണ് മാർപാപ്പാ. അത് 128–ാം സങ്കീർത്തനത്തിന്റെ സഹായത്തോടെയാണ്. മൂന്നാം വാകൃത്തിലാണ് മാർപാപ്പാ സൗഭാഗ്യകുടുംബത്തിന്റെ ചിത്രം കണ്ടെത്തുന്നത്.

നിന്റെ ഭാര്യ ഭവനത്തിൽ ഫലസമൃദ്ധമായ മുന്തിരിപോലെയായിരിക്കും. നിന്റെ മക്കൾ നിന്റെ മേശക്ക് ചുറ്റും ഒലിവ് തൈകൾ പോലെയും (സങ്കീർ 128: 3)

ദൈവഭയമുള്ള ഭാഗ്യവാന്റെ കുടുംബമാണിവിടെ വിഷയം. അത്തരം ഭാഗ്യവാൻ കുടുംബങ്ങളോടൊപ്പം ഭക്ഷണത്തിനിരിക്കുന്ന രംഗമാണ് സങ്കീർത്തനകർത്താവ് വരച്ചുകാട്ടുന്നത്. മാതാപിതാക്കളും മക്കളും ചേർന്ന ആദർശകുടുംബം. കേന്ദ്രസ്ഥാനത്താണ് മാതാപിതാക്കൾ അവർക്ക് ചുറ്റും മക്കളുടെ ഒരു വലയം. കുടുംബത്തെ ഒരു ഭവനമായി സങ്കല്പിച്ചാൽ അടിസ്ഥാനശിലകളാണ് മാതാപിതാക്കൾ അതിനു മുകളിൽ വച്ചുറപ്പിപ്പിച്ചിരിക്കുന്ന സജീവശിലകളാണ് മക്കൾ. എബ്രായ ഭാഷയും ഈ സങ്കല്പത്തിന് പിന്തുണനൽകുന്നു. പഴയനിയമത്തിൽ ഏറ്റവും അധികം പ്രാവശ്യം ഉപയോഗിക്കുന്ന പദം ദൈവത്തെ കുറിക്കുന്ന






# വെല്ലുവിളികളും അനുഭവങ്ങളും



**ടി. ദേവപ്രസാദ്**
പ്രമുഖ മാധ്യമപ്രവർത്തകനും
ധ്യാനഗുരുവുമാണ്

ലോകത്തിന്റെയും സഭയുടെയും ഭാവിയിൽ നിർണ്ണായക പങ്കുവഹിക്കുന്ന കുടുംബം നേരിടുന്ന വെല്ലുവിളികളെക്കുറിച്ചുള്ള കത്തോലിക്കാസഭയുടെ തിരിച്ചറിവാണ്,'സ്നേഹത്തിന്റെ ആനന്ദമാണ് കുടുംബം എന്ന് നിർവചിക്കുന്ന പുത്തൻ പ്രബോധനം പ്രഘോഷിക്കുവാൻ സഭയെയും ഫ്രാൻസിസ് മാർപ്പാപ്പയെയും നിർബന്ധിച്ച സാമൂഹിക യാഥാർത്ഥ്യം. പരിശുദ്ധാത്മ നിറവിൽ സഭാപിതാക്കന്മാർ രണ്ടു വട്ടം നടത്തിയ ഹൃദയംതുറന്ന ചർച്ചകളുടെയും തത്ഫലമായി രൂപം കൊണ്ട കരടിന്റെയും,സ്വന്തം കാഴ്ചപ്പാടുകളുടെയും അടിസ്ഥാനത്തിലാണ് മാർപ്പാപ്പ ഈ പ്രബോധനം തയ്യാറാക്കിയത്(ഖ.31). വിവാഹവും കുടുംബവും നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് സഭയിലും, പുറത്തും നടന്നിട്ടുള്ള അസംഖ്യം പഠനങ്ങളെ കണക്കിലെടുക്കുന്ന രേഖ, ഇവയിൽ പരിശുദ്ധാത്മാജ്വലനങ്ങൾ കാണുന്നു. (ഖ.31)

325 ഖണ്ഡികകളുള്ള പ്രബോധനത്തിലെ രണ്ടാം അധ്യായമാണ്,(ഖണ്ഡികകൾ 31 - 57)പാപ്പാ ഈ വിഷയത്തിനായി നീക്കിവച്ചത്. ആ ഇരുപത്താറ് ഖണ്ഡികകളെ *കുടുംബത്തിന്റെ ഇന്നത്തെ അവസ്ഥ, വെല്ലുവിളികൾ* എന്ന് രണ്ട് ഭാഗമാക്കി.

**സാംസ്ക്കാരിക അപചയം.**

ഇരുട്ടും വെളിച്ചവും കലർന്ന അവസ്ഥയിലാണ് ഇന്ന് കുടുംബം. ജീവിതത്തിന്റെ എല്ലാ മേഖലകളിലും നരവംശശാസ്ത്രപരവും സാംസ്ക്കാരികവും ആയ മാറ്റങ്ങൾ ഉണ്ടാകുന്നു എന്ന സത്യം കുടുംബം നേരിടുന്ന പ്രശ്നങ്ങളെക്കുറിച്ച് വിശദവും വ്യത്യസ്ഥവുമായ പഠനം അനിവാര്യമാക്കുന്നു എന്ന് പാപ്പാ പറയുന്നു. കുടുംബത്തിലെ ഉത്തരവാദിത്വങ്ങളും ദൗത്യങ്ങളും കൂടുതൽ കൂടുതൽ പങ്കുവയക്കപ്പെടുന്നുണ്ട്. അതിനാൽ കൂടുതൽ സ്വാതന്ത്ര്യം

---

പദങ്ങളാണ്- യഹോവ, ദൈവം എന്നിവ. അതു കഴിഞ്ഞാൽ ഏറ്റവും അധികം പ്രാവശ്യം കാണുന്ന പദം പൈതൽ എന്ന പദമാണ്-ഹീബ്രുവിൽ ബെൻ എന്ന പദം. ഇത് ബാനാ എന്ന എന്ന ക്രിയയിൽ നിന്നുവന്നതാണ്. ബാനാ എന്നാൽ കെട്ടിപ്പടുക്കുക എന്നർത്ഥം. അതായത് കുടുംബത്തെ കെട്ടിപ്പടുക്കുന്നത് കുഞ്ഞുങ്ങളാണെന്നു സാരം. അതുകൊണ്ട് തന്നെയാണ് 127-ാം സങ്കീർത്തനം ഇങ്ങനെ പ്രഘോഷിക്കുന്നത്.

കർത്താവ് വീട് പണിയുന്നില്ലങ്കെലിൽ പണിക്കാരുടെ അധ്വാനം വ്യർത്ഥമാണ്. ... കർത്താവിന്റെ ദാനമാണ് മക്കൾ, ഉദരഫലം ഒരു സമ്മാനവും. യൗവനത്തിൽ ജനിക്കുന്ന മക്കൾ യുദ്ധവീരന്റെ കൈയിലെ അസ്ത്രം പോലെയാണ്. അവകൊണ്ട് ആവനാഴി നിറയ്ക്കുന്നുവാൻ ഭാഗ്യവാൻ.. നഗരകവാടത്തിൽ വച്ച് ശത്രുക്കളെ നേരിടുമ്പോൾ അവന് ലജ്ജിക്കേണ്ടിവരുകയില്ല (സങ്കീ 127: 1,3-5).

പുതിയ നിയമത്തിൽ കുടുംബത്തിന്റെ മറ്റൊരു ചിത്രം കാണാൻ കഴിയും. പള്ളികളായി ഉപയോഗിച്ചിരുന്ന ക്രിസ്തീയ ഭവനങ്ങൾ (1 കോറി 16:19, റോമൻ 16:5, കൊലോ 4:15, ഫിലെമോൻ 2). കുടുംബം ജീവിക്കുന്ന സ്ഥലം ഗാർഹിക ദേവാലയമായി മാറുന്ന കാഴ്ച. അവിടെ വി. കുർബാന അർപ്പിക്കപ്പെടുകയും കുടുംബത്തിന്റെ മേശ യേശുവിന്റെ സിംഹാസനമായി മാറുകയും ചെയ്യുന്ന കാഴ്ച. ഇതോടൊപ്പം വെളിപ്പാട് പുസ്തകം വരച്ചുകാട്ടുന്ന മറ്റൊരു ചിത്രവും നാം മനസ്സിൽ സൂക്ഷിക്കണം.

ഇതാ ഞാൻ വാതിലിൽ മുട്ടുന്നു. അരെങ്കിലും എന്റെ സ്വരം കേട്ട് വാതിൽതുറന്നു തന്നാൽ ഞാൻ അവന്റെ അടുത്തേക്ക് വരും. ഞങ്ങൾ ഒരുമിച്ച് ഭക്ഷിക്കുകയും ചെയ്യും (വെളി 3:19-20). കുട്ടികളെകൊണ്ട് പണിതുയർത്തപ്പെട്ട ഭവനം. യേശുവിന് വേണ്ടി തുറന്ന കൊടുക്കുന്നതിനാൽ യേശുവിനോടൊപ്പം അത്താഴം ആസ്വദിക്കുന്ന കുടുംബം.

സ്നേഹത്തിൽ അധിഷ്ഠിതമാണ് കുടുംബം. അത്തരം കുടുംബത്തിന്റെ അലൗകികമായ സന്തോഷത്തിന്റെ രഹസ്യങ്ങളിലേയ്ക്കാണ് വചനം വിരൽ ചൂണ്ടുന്നത്. ഭവനം പണിതുയർത്തുക. അത് ദൈവത്തിന്റെ ഭവനമായ ദൈവാലയമാക്കുക. അത് യേശുവിനോടൊപ്പം പന്തിയിലിരിക്കുന്ന ഭക്ഷണശാലയാക്കുക. സ്നേഹം എങ്ങനെ സന്തോഷത്തിന്റെ തുടർ അലകൾ സൃഷ്ടിച്ച് മുന്നേറുന്നുവെന്ന് കാണുക.

കുടുംബാംഗങ്ങൾക്കുണ്ട്. ഈ പശ്ചാത്തലത്തിൽ ദമ്പതികൾ തമ്മിലുള്ള വ്യക്തിപരമായ ആശയവിനിമയം കുടുംബ ബന്ധത്തെ കൂടുതൽ മാനുഷികമാക്കും എന്ന് പാപ്പാ ഉപദേശിക്കുന്നു. പഴയമാതൃകകളുടെയും രൂപങ്ങളുടെയും അതേപടിയുള്ള നിലനിൽപ്പ് ഇന്ന് ആരും ഇഷ്ടപ്പെടുന്നില്ല എന്ന സത്യവും ഓർമ്മിപ്പിക്കുന്നു.

വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും സാമൂഹിക സംവിധാനങ്ങളിൽ നിന്ന് ലഭിക്കുന്ന പിന്തുണ കുറയുകയാണ്. ഒപ്പം സ്വാർത്ഥത ഏറെ ശക്തവുമായി. കുടംബത്തിലെ ഓരോ അംഗവും തന്റെ കാര്യമാണ് വലുതെന്നും തന്റെ വ്യക്തിത്വം തനിക്കു മാത്രം ശരിയെന്ന് തോന്നുന്ന വിധമാണ് രൂപപ്പെടേണ്ടതെന്നും വാദിക്കുന്നു. ഇത് നിസംഗതയും ശത്രുതയുമാണ് ഉണ്ടാക്കുന്നത്. അനുരൂപപ്പെടാനുള്ള സന്നദ്ധതക്കുറവും വ്യക്തിപരമായ നിലപാടിനോടുള്ള കാർക്കശ്യവും വ്യക്തികേന്ദ്രികൃതത്വവും ഔദ്ധത്യവും, പ്രതിബദ്ധതക്കുറവും സംശയവും വളർത്തുന്നു. ജീവിതത്തിന് വന്ന ഗതിവേഗവും, ഉണ്ടാകുന്ന സമ്മർദ്ദങ്ങളും, സമൂഹത്തിലെയും തൊഴിൽ മേഖലയിലെയും ഘടനകളും സ്ഥിരമായ തീരുമാനങ്ങൾ ബുദ്ധിമുട്ടാക്കുന്നു. അനിശ്ചിതത്വവും സന്ദേഹവും രീതിയാകുന്നു.



സ്നേഹവും ആത്മദാനവും വളർത്തുന്നതിന് വിഘാതമായ സാസ്ക്കാരിക അന്തരിക്ഷം ശക്തമാണ്. 'ക്ഷണികതയുടെ സംസ്ക്കാരം' പടരുന്നു. ഒരു ബന്ധത്തിൽ നിന്നും അടുത്തതിലേക്ക് അതിവേഗം മാറുന്നവർ ഏറെ. അവർക്ക് 'സോഷ്യൽ നെറ്റ്വർക്ക് 'പോലെയാണ് എല്ലാം ഉപഭോക്താവിന്റെ ഇഷ്ടം അനുസരിച്ച് കണക്ട് ചെയ്യുകയോ ഡിസ്കണക്ട് ചെയ്യുകയോ ബ്ലോക്ക് ചെയ്യുകയോ ആവാം എന്നാണ് ചിന്ത സ്ഥിരമായ ബന്ധത്തെ ഭയക്കുന്നു.ഏകാന്തത മാറാനും സുരക്ഷയ്ക്കും വേണ്ടിയുള്ള ബന്ധത്തിന്റെ ലാഭഛേദങ്ങൾ നോക്കുന്നു. എല്ലാം ഡിസ്പോസിബിളാണ്. ഉപയോഗിച്ച ശേഷം ഉപേക്ഷിക്കാവുന്നവ. സ്വത്മപ്രേമം മൂലം തങ്ങൾക്കപ്പുറം ചിന്തിക്കാനാവുന്നില്ല. സ്വതന്ത്ര്യത്തെക്കുറിച്ച് തെറ്റായ ധാരണയാണ്. ഒന്നിച്ച് വൃദ്ധരാകുന്നതിനെക്കാൾ പിരിഞ്ഞ് സ്വാതന്ത്ര്യം സൂക്ഷിക്കുന്നതാണ് നല്ലത് എന്ന് കരുതുന്നു.

**കുടുബം ഇടത്താവളമോ?**

തെരഞ്ഞെടുപ്പിനുള്ള സ്വാതന്ത്ര്യം അച്ചടക്കവും ഉന്നതലക്ഷ്യങ്ങളും ഇല്ലാതെ വിനിയോഗിക്കപ്പെടുമ്പോൾ ഉദാരമായസ്വയംദാനംസാധിക്കില്ല.പലരാജ്യത്തും വിവാഹം തന്നെ കുറയുന്നു.സഹവാസം പോലും ഇല്ലാതാകുന്നു.തനിക്ക് 'നീതി' വേണം എന്ന വാശി മറ്റുള്ളവരെ കേവലം തനിക്കുള്ള ഉപഭോഗ വസ്തുക്കളാക്കി കാണുന്ന പ്രവണത വളർത്തുന്നു. തനിക്ക് ഉപകാരമുള്ളപ്പോൾ മാത്രം നല്ലതായ ഇടത്താവളമായി കുടുംബം മാറുന്നു. സത്യങ്ങളോ മൂല്യങ്ങളോ ഒന്നും ഇല്ലാതെ ഓരോരുത്തനും തനിക്ക് ഇഷ്ടപ്പെട്ടവിധം ജീവിക്കുന്നതാണ് നല്ലത് എന്ന ചിന്ത വ്യാപകമാകുന്നു. അപ്പോൾ എല്ലാം സാധ്യവും ശരിയും ആകുന്നു. ഒരാളോടു മാത്രവും സ്ഥിരവുമായ വിവാഹബന്ധം പഴഞ്ചനാകുന്നു.എന്നാൽ ഏകാന്തതയെക്കുറിച്ചുള്ള ഭയവും,വിശ്വസ്ഥതയ്ക്കും ഭദ്രതയ്ക്കും വേണ്ടിയുള്ള ദാഹവും ഇവർക്കുമുണ്ട്. സമൂഹത്തിൽ ഇത്തരം കാഴ്ചപ്പാടുകൾ ശക്തമാണെങ്കിലും വിവാഹത്തെക്കുറിച്ചുള്ള നിലപാടിൽ സഭയ്ക്ക് വെള്ളം ചേർക്കാനാവില്ലെന്ന് പാപ്പാ പറയുന്നു. അങ്ങനെ ചെയ്താൽ ലോകത്തിന് സഭ കൊടുക്കേണ്ട മൂല്യബോധം കൊടുക്കാതിരിക്കുകയാവും.

**വിവാഹം വേണ്ടാത്തവർ**

ഭാവിയിൽ എന്താകും എന്ന് ഭയന്ന് വിവാഹം കഴിക്കാത്തവരുണ്ട്. എന്നാൽ മറ്റുപലതും അവർ ചെയ്യും. സാമ്പത്തികം വിദ്യാഭ്യാസം പഠനം തുടങ്ങിയ കാരണങ്ങൾ പറഞ്ഞു ചില ആദർശങ്ങളുടെ പേരിലും വിവാഹം കഴിക്കാത്തവരും ഉണ്ട്.ചില ദാമ്പത്യങ്ങളുടെ തകർച്ച ഭയപ്പെടുത്തുന്നവരുണ്ട്. ലിവിംഗ് ടുഗതർ മതി എന്ന മനോഭാവം വളരുന്നു. പോണോഗ്രാഫി ശരീരത്തിന്റെ കച്ചവടസാധ്യത വൃഭിചാരവൃത്തിക്കായി നിർബന്ധിക്കപ്പെടുന്ന സാഹചര്യങ്ങൾ, അതിന് ഇന്റർനെറ്റും മറ്റും ഒരുക്കുന്നീ സാധ്യതകൾ എല്ലാം കുടുംബത്തിന് ഭീഷണികളാവുന്നു.വിവാഹപ്രശ്നങ്ങളെ വളരെ തിടുക്കത്തിൽ, അവധാനതയോ ധീരതയോ ഇല്ലാതെ കൈകാര്യം ചെയ്യുന്നു. പൊറുക്കുവാൻ തയ്യാറാകുന്നില്ല. അവർ പുതിയ ബന്ധം സ്ഥാപിക്കുന്നു. ക്രൈസ്തവ ജീവിതം ബുദ്ധിമുട്ടാക്കുന്നു

**കുട്ടികളെ വേണ്ടാത്തവർ**

ജനസംഖ്യ കുറയുകയാണ്. ഇന്ന് ബന്ധങ്ങളെ ബാധിക്കുന്ന ഈ കുറവ് നാളെ സാമ്പത്തിക നിലയെയും ബാധിക്കും. പാപ്പാ മുന്നറിയിപ്പു നല്കുന്നു, ഭാവിയെക്കുറിച്ച് പ്രത്യാശ ഇല്ലാതാകും. സ്വാതന്ത്ര്യത്തിനു തടസം എന്ന് പറഞ്ഞ് കൺസ്യൂമറിസവും കുട്ടികൾ ഉണ്ടാകുന്നതിനെ തടയുന്നു. ശരിയായ മനസാക്ഷി വച്ച് മാതാപിതക്കൾക്ക് ഗൗരവതരമായ കാരണങ്ങൾകൊണ്ട് മക്കളുടെ എണ്ണം നിയന്ത്രിക്കാം (42). എന്നാൽ ഇതിനുള്ള മാർഗ്ഗങ്ങൾ അടിച്ചേൽപ്പിക്കുന്നതിനെ സഭ എതിർക്കുന്നു.

കുട്ടികളെ വളർത്തുക വലിയ ബുദ്ധിമുട്ടാവുന്നുണ്ട്. ജോലിചെയ്ത് ക്ഷീണിച്ചു വരുന്ന മാതാപിതാക്കൾക്ക് മക്കളോട് സംസാരിക്കുവാൻ പോലും സാധിക്കുന്നില്ല. ടെലിവിഷൻ പോലുള്ള ആകർഷണങ്ങളും അപകടം വിതയ്ക്കുന്നു.നാളെയെക്കുറിച്ചുള്ള സംഘർഷം മൂലം ഇന്ന് ജീവിക്കുവാനാവത്തവരുണ്ട്.

കുട്ടികളുടെ ലൈംഗിക ദുരുപയോഗംവർദ്ധിക്കുന്നു.അവർക്ക് സുരക്ഷ ലഭിക്കേണ്ട വീട്, സ്കൂൾ, സഭാസ്ഥാപനങ്ങൾ എന്നിവിടങ്ങളിൽവരെഅവർ ആക്രമിക്കപ്പെടുന്നു. (ഖ.45). ലൈംഗികദുരുപയോഗത്തിന് കുഞ്ഞുങ്ങളെ വിൽക്കുന്നവരുണ്ട്(46). വിവാഹത്തിനു പുറത്ത് ജനിച്ച കുട്ടികളുടെയും തെരുവ് കുട്ടികളുടെയും സംഖ്യ വർദ്ധിക്കുന്നു.അവർ മാതാവ് പിതാവ് എന്നിവരിൽ ഒരാൾക്ക് മാത്രം ഒപ്പമാണ് ജീവിക്കുന്നത്. കുട്ടികളെ വീട്ടിൽ ഒറ്റക്കാക്കി മാതാപിതാക്കൾക്കു ജോലിക്കു പോകേണ്ടിവരുന്നിടത്തെ കുട്ടികൾ അപകടനിലയിലാണ്. വിവാഹം കഴിക്കാതെ അമ്മയായ സ്ത്രികളുടെ കുട്ടികൾ ഇക്കാര്യത്തിൽ ഏറെ അപകടസാഹചര്യത്തിലാണ്. ഇത്തരക്കാരെ മുഖത്തടിക്കും പോലെ കുറ്റപ്പെടുത്തുന്ന രീതി സഭ മാറ്റണം. കരുണ കാണിക്കണം(49).

കുട്ടികളെ വളർത്തുന്നതിൽ ഉള്ള ബുദ്ധിമുട്ട്, മുതിർന്നവരെ ഭാരമായി കാണുന്ന പ്രവണത എല്ലാം കുടുംബങ്ങളിൽ വൈകാരിക പ്രശ്നങ്ങൾക്കു ഉണ്ടാക്കുന്നു.സങ്കടകരമാണ് വൃദ്ധരുടെ അവസ്ഥ. ദയാവധവും സഹായത്തോടെയുള്ള ആത്മഹത്യയും കുടുംബത്തിന് ഭീഷണിയാണ്(48).

വികലാംഗർക്കായും പ്രത്യേക പരിഗണന വേണം. സ്നേഹത്തിലും പരസ്പര സഹായത്തിലും ഐക്യത്തിലും വളരുവാൻ അവർ കുടുംബത്തിന് സമ്മാനമാണ്

**കുടുംബ വിരുദ്ധ നിയമങ്ങൾ**

തൊഴിൽസമയം വളരെ ദീർഘിക്കുന്നു. കുടുംബം അസാധ്യമാക്കുന്ന നിലയാണിത് (43). മതവിശ്വാസത്തിലും അഭ്യാസത്തിലും ഉണ്ടായ ചോർച്ച കുടുംബത്തെ ബാധിക്കുന്നു.ദൈവവിശ്വാസം ഇല്ലാത്തത് ഏകാന്തത ഉണ്ടാക്കുന്നു. ബന്ധങ്ങളെ ദുർബലമാക്കുന്നു(43). നല്ല വീടില്ലാത്തതും ചികിത്സക്കും വിദ്യാഭ്യാസ, സാംസ്ക്കാരിക ആവശ്യങ്ങൾക്കും പണമില്ലാത്തതും കുടുംബസൃഷ്ടിക്ക് തടസമാകുന്നു (44). കുടുംബം ഇല്ലാതെ സമൂഹം നിലനിൽക്കില്ല. അതുകൊണ്ട് നല്ല കുടുംബങ്ങൾ ഉണ്ടാകുവാൻ സമുഹം യത്നിക്കണം.നല്ല തൊഴിൽ നിയമങ്ങൾ ഉണ്ടാക്കണം, പാപ്പാ ആവശ്യപ്പെടുന്നു. .കുടിയേറ്റവും കുടുംബത്തെ ക്ലേശിപ്പിക്കുന്നു (46).

**ഇതര വെല്ലുവിളികൾ**

മയക്കുമരുന്നുകൾ, മദ്യപാനം ഇവമൂലമുണ്ടാകുന്ന അതിക്രമങ്ങൾ പുറത്തേക്കും വ്യാപിക്കുന്നു. ആശയവിനിമയം അടിപിടിയിൽ കലാശിക്കുന്നു. യുദ്ധം. ഭികരപ്രവർത്തനം, മാഫിയ സംഘങ്ങൾ എല്ലാം കുടുംബങ്ങളെ സ്വാധിനുക്കുന്നു.വേരില്ലാത്ത യുവാക്കൾ, ഉപേക്ഷിക്കപ്പെട്ട വൃദ്ധർ, മാതാപിതാക്കൾ ജീവിച്ചിരിക്കുമ്പോഴും അനാഥരായ മക്കൾ, ആശയക്കുഴപ്പത്തിലും വഴികാട്ടാൻ ആളില്ലാതെയും ആയ യുവാക്കൾ. പാശ്ചാത്യനാടുകളിൽ വിവാഹത്തിന് മുമ്പുള്ള ഒത്തുവാസം സാധാരണയായി. വിവാഹത്തിന് പകരമുള്ള സംവിധാനങ്ങൾക്ക് ചില രാജ്യങ്ങളിൽ നിയമസാധുതയായി. വ്യക്തികളുടെ ഇഷ്ടം പോലെ ആകാവുന്ന നില വരുന്നു.

**സഭയുടെ രീതികളിൽ തകരാറുകൾ** .

ക്രൈസ്തവവിശ്വാസത്തെ സഭ അവതരിപ്പിച്ച രീതികളും, പെരുമാറ്റങ്ങളും പ്രശ്നങ്ങൾക്കു കാരണമായിട്ടുണ്ട് എന്ന് പാപ്പാ പറയുന്നു. ആരോഗ്യകരമായ ആത്മവിമർശനം വേണം. വിവാഹം സ്നേഹത്തിൽ വളരുവാനും പരസ്പരം ബലപ്പെടുത്തുവാനുമുള്ളതു കൂടി ആണ് എന്നത് മറന്ന് സൃഷ്ടിക്കു വേണ്ടി മാത്രമാണ് എന്ന മട്ടിൽ പഠിപ്പിച്ചു. യുവാക്കളെ വേണ്ട വിധം ഒരുക്കാൻ ആവുന്നില്ല. വിവാഹത്തെകുറിച്ച് വരട്ടു ദൈവശാസ്ത്രമാണ് പഠിപ്പിക്കുന്നത്. വിവാഹം അനാകർഷകം എന്ന ചിന്തയും വ്യക്തിത്വ വികസനത്തിന്റെ പാത എന്നതിനെക്കാൾ ആജീവനാന്ത ബാധ്യത എന്ന ചിന്തയും ഉണ്ടായി. അത്മായരുടെ വിവേചനശേഷിയിൽ വിശ്വസിക്കുവാൻ മടിച്ചു. വിവാഹത്തെക്കുറിച്ചുള്ള സഭയുടെ പ്രബോധനം ഈശോയുടെ മനോഭാവം ഉൾക്കൊള്ളുന്നില്ല. മനുഷ്യന്റെ ബലഹീനത മനസിലാക്കിയ ഈശോ കരുണയോടെയാണ് പെരുമാറിയത്

ബയോഎത്തിക്കലും ധാർമ്മികവുമായ നിയമങ്ങളിലും ചട്ടങ്ങളിലും കൊടുത്ത അമിതപ്രാധാന്യം വിവാഹബന്ധത്തിന് കരുത്തുപകരുന്നതിനും അതിന്റെ അർഥം കണ്ടെത്തുന്നതിനും ദൈവകൃപയിൽ ശരണപ്പെടുന്നതിന് പ്രചോദിപ്പിക്കുവാൻ തടസമായി. അപചയങ്ങളെ ഓർത്തു കരഞ്ഞതുകൊണ്ടായില്ല, പാപ്പാ പറയുന്നു. സാഹചര്യങ്ങൾ മാറില്ല എന്ന് നിരാശപ്പെടരുത്. സഭ സാംസ്ക്കാരിക അപചയത്തെ പഴിച്ച് സമയം പാഴക്കുന്നു. രചനാത്മകമായ നിർദേശങ്ങൾ വേണം (38). ഒരു പറ്റം നിയമങ്ങൾ കൂടി അടിച്ചേൽപ്പിച്ചതുകൊണ്ടായില്ല. വിവാഹം, കുടുംബം എന്നിവ തെരഞ്ഞെടുക്കുന്നതിനു പ്രചോദിപ്പിക്കുന്ന കാരണങ്ങൾ അവതരിപ്പിക്കണം. ഉദാരമായ നിലപാട് സ്വീകരിക്കണം. ദൈവം തരുന്ന കൃപ സ്വീകരിക്കുവാൻ ദമ്പതികളെ ഒരുക്കണം.

യുവാക്കളെ ആകർഷിക്കുന്ന ഭാഷ കണ്ടെത്തണം. അവരുടെ ഔദാര്യത്തെയും പ്രതിബദ്ധതയെയും ധീരതയെയും ഉണർത്തണം(40). പുത്തൻ മിഷനറിരൂപം കണ്ടെത്തണം. ആവശ്യങ്ങളെക്കുറിച്ച് ബോധവതിയായ സഭക്ക് സത്യവും വചനവും പറയാനാവണം. കുടുംബമൂല്യങ്ങൾ സാമൂഹിക അസ്തിത്വത്തിന്റെ ഭാഗമാണ് (57).

**നല്ല മാതൃകകൾ.**

മാതൃകാ കുടുംബങ്ങൾ ഏറെയുണ്ട്.സംഘർഷങ്ങൾ പരിഹരിക്കുന്നതിനും, മക്കളെ വളർത്തുന്നതിനും, സ്നേഹത്തിൽ വളരുന്നതിനും സഭ പകരുന്ന ഉപദോശത്തെയും വഴി നടത്തലിനെയും അവർ ആദരിക്കുന്നു. കുമ്പസാരവും വിശുദ്ധ കുർബാനയും പകരുന്ന ശക്തി അവർ അനുഭവിക്കുന്നു. തങ്ങൾ പരിപൂർണ്ണരല്ല എന്ന ബോധ്യത്തോടെ അവർ സ്നേഹത്തിൽ ജീവിക്കുന്നു. ദൗത്യങ്ങൾ നിറവേറ്റുന്നു. യാത്രക്കിടയിൽ വീണേക്കാം എങ്കിലും മുന്നേട്ട് നടക്കുന്നു.(57)



കവർസ്റ്റോറി

# കുടുംബം സഭാപ്രബോധനങ്ങളിൽ

**റവ. ഫാ. ജോസഫ് വള്ളിയാട്ട്**

തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ
ദൈവശാസ്ത്ര വിഭാഗം പ്രൊഫസറാണ്

'സ്നേഹത്തിന്റെ ആനന്ദം' എന്ന തിരുവെഴുത്തിലെ മൂന്നാം അധ്യായം സഭയുടെ മുൻകാല പ്രബോധനങ്ങളിൽ കുടുംബത്തെപ്പറ്റി എന്താണ് സവിശേഷമായി ഓർക്കാനുള്ളത് എന്നു പരിശോധിക്കുവാനാണ് മാറ്റിവച്ചിരിക്കുന്നത്. പ്രധാനമായും രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ 'സഭ ആധുനിക ലോകത്തിൽ' എന്ന പ്രമാണരേഖ, പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ *ഫമിലിയാരിസ് കൊൺസോർസ്യോ* എന്ന അപ്പസ്തോലികാഹ്വാനം, സാർവത്രിക സഭയുടെ മതബോധന ഗ്രന്ഥം എന്നിവയാണ് ഈ അധ്യായത്തിൽ കൂടുതലായി ശ്രദ്ധിക്കുന്ന ഔദ്യോഗിക പ്രബോധനങ്ങൾ. പോൾ ആറാമൻ മാർപാപ്പായുടെ *ഹുമാനേ വീത്തേ* എന്ന ചാക്രിക ലേഖനവും, കാനൻ നിയമവും, റോമിലെ വിവിധ തിരുസംഘങ്ങൾ കുടുംബജീവിതത്തിന്റെ വിവിധ വശങ്ങളെപ്പറ്റി പുറപ്പെടുവിച്ച മാർഗരേഖകളും പരാമർശവിധേയമാകുന്നുണ്ട്. കുടുംബത്തെ സംബന്ധിച്ച് 2014 -15 വർഷങ്ങളിൽ റോമിൽ കൂടിയ മെത്രാന്മാരുടെ സുനഹദോസ്, ഓരോ വർഷവും പുറപ്പെടുവിച്ച റിപ്പോർട്ടുകളിൽ സഭയുടെ പരമ്പരാഗത പ്രബോധനങ്ങൾ എങ്ങനെ പ്രതിഫലിക്കുന്നു എന്നും അടിക്കടി ചൂണ്ടിക്കാട്ടുന്നുണ്ട് ഈ അധ്യായം.

നൂറ്റാണ്ടുകളിലേക്ക് നീണ്ടുപോകുന്ന ചരിത്രമുള്ള പ്രബോധനങ്ങളിൽനിന്ന് ഒരു ചെറിയ അധ്യായത്തിനുള്ള വക കണ്ടെത്തുമ്പോൾ, എന്തൊക്കെ കാര്യങ്ങളാണ് തെരഞ്ഞെടുക്കുന്നത് എന്നതും, അവ എങ്ങനെ ക്രമീകരിച്ചിരിക്കുന്നു എന്നതും, പ്രകടമായി എന്തൊക്കെ ഒഴിവാക്കിയിരിക്കുന്നു എന്നതും, എന്തുകൊണ്ട് അങ്ങനെ ചെയ്യുന്നു എന്നതും വളരെ പ്രധാനമാണ്.

**ഉള്ളടക്കം**

സാധാരണയായി സഭാപ്രബോധനങ്ങളുടെ ചുരുക്കം ഉൾക്കൊള്ളിക്കാൻ ആഗ്രഹിക്കുന്ന ഒരധ്യായത്തിൽ വേദപുസ്തകം പ്രസക്തവിഷയം എങ്ങനെ കൈകാര്യം ചെയ്യുന്നു എന്ന് വിശദമായി പ്രതിപാദിക്കാറില്ല. പ്രത്യേകിച്ചും വിശുദ്ധഗ്രന്ഥാധിഷ്ഠിതമായ മറ്റൊരധ്യായം ആരംഭത്തിൽ തന്നെ ഉണ്ടായിരിക്കെ. എന്നാൽ യേശുവിനാൽ ആവിഷ്കൃതമാകുന്ന സ്നേഹത്തിന്റെയും ആർദ്രതയുടെയും വെളിച്ചത്തിലല്ലെങ്കിൽ, പരമ്പരാഗത മൂല്യങ്ങളെ സംരക്ഷിക്കുവാനുള്ള ഏതുശ്രമവും വരട്ടുതത്വവാദം ആവും എന്ന മുന്നറിയിപ്പോടെയാണ് ഈ അധ്യായം ആരംഭിക്കുന്നത് (59). യേശുവിനെ സംബന്ധിച്ച നമ്മുടെ അറിവിന്റെ അടിസ്ഥാനമായ, സഭയുടെ ആരംഭം മുതൽ സജീവമായി

**സ്ത്രീവിമോചനം പ്രശ്നമല്ല**

കുടംബത്തിന്റെ വെല്ലുവിളികളെക്കുറിച്ച് പറഞ്ഞുവന്ന പാപ്പാ സ്ത്രികളുടെ അവകാശങ്ങളെക്കുറിച്ചും പരാമർശിക്കുന്നു. സ്ത്രികളുടെ വിമോചനമാണ് പ്രശ്നങ്ങൾക്കു കാരണം എന്ന് പറയുന്നത് ശരിയല്ല (55) ഇക്കാര്യത്തിൽ നല്ല പുരോഗതി ഉണ്ടെങ്കിലും മതിയായിട്ടില്ല. ഗാർഹിക പിഡനങ്ങൾ, പലതരത്തിലുള്ള അടിമത്തങ്ങൾ എന്നിവ തുടരുന്നു. ലൈംഗികത ഒരു നരവംശപരമായ സത്യമാണ്. അതില്ല എന്ന് പറയുന്നതാണ് കളവ്. അതു സൃഷ്ടാവിന്റെ തീരുമാനമാണ്.

**ഉപസംഹാരം**

കുടുംബത്തിൽ പ്രശ്നങ്ങൾ ഉണ്ട്. അവ പ്രത്യാശ വളർത്താനുള്ള വിളിയാണ് പാപ്പാ പറയുന്നു. നമ്മുടെ പ്രവാചക ദർശനങ്ങളുടെയും രൂപാന്തരികരിക്കുന്ന പ്രവർത്തികളുടെയും ഉപവിയുടെ സൃഷ്ടിപരമായ രുപങ്ങളുടെയും സ്രോതസാണ്(57)കുടുംബത്തിനുണ്ടാകുന്ന വെല്ലുവിളികൾ സമൂഹത്തിന് വിനാശകരമാവും. വ്യക്തികളുടെ വികാസത്തിനും മൂല്യങ്ങളുടെ പരിപാലനത്തിനും വിനയാവും. ഒരു പുരുഷനും ഒരു സ്ത്രിയും തമ്മിലുള്ള വിഭജിക്കാനാവാത്ത ബന്ധത്തിനു മാത്രമേ സമുഹത്തിന് ഭദ്രമായ ഉറച്ച അടിത്തറ നിർമ്മിക്കാനാകൂ. താത്ക്കാലിക ബന്ധത്തിന് സമുഹത്തിന്റെ ഭാവി ഉറപ്പാക്കുവാനാകില്ല.

സ്നേഹിക്കുന്നതിനും സ്നേഹിക്കുന്നത് എങ്ങനെ എന്ന് പഠിപ്പിക്കുന്നതിനുള്ള കഴിവാണ് കുടുംബത്തിന്റെ ശക്തി. എന്തു പ്രശ്നങ്ങലുണ്ടായാലും സ്നേഹമുള്ള കുടുംബം വളരും. പാപ്പാ പറയുന്നു.



നിലനിൽക്കുന്ന, കെരിഗ്മ (പ്രഘോഷണം) ആണ് എല്ലാ പ്രബോധങ്ങളുടെയും ആധാരവും കേന്ദ്രവുമെന്ന ആഴമായ ദൈവശാസ്ത്ര ഉൾക്കാഴ്ച (58) ഈ സമീപനത്തിലുണ്ട്. തിരുവചനം കുടുംബത്തെപ്പറ്റി എന്താണു പഠിപ്പിക്കുന്നത്? വിവാഹത്തെ ദൈവത്തിന്റെ ദാനമായി സ്വീകരിക്കുന്നതിന്, അതിനെ നന്മയായി ഉൾക്കൊള്ളുവാനും ഉത്തരവാദിത്വബോധത്തോടെ മാത്രം സമീപിക്കുവാനും, വചനം നമ്മെ ഓർമ്മിപ്പിക്കുന്നു (61). വിവാഹത്തെ സംബന്ധിച്ച യേശുവിന്റെ ഏറ്റവും പ്രധാന പ്രബോധനം വിവാഹബന്ധം വേർപിരിക്കുന്നതിനുള്ള നിരോധനം ആണെന്ന് പാപ്പാ എടുത്തുപറയുന്നു പക്ഷെ, ഇത് ഒരു നുകമായിട്ടല്ല, വരമായിട്ടാണ് യേശു നൽകുന്നത്. കാരണം തനിക്ക് സഭയോടുള്ള സ്നേഹത്തിന്റെയും, പരിശുദ്ധത്രിത്വത്തിന്റെ ആന്തരികജീവൻ തന്നെയായ അതിരില്ലാത്ത കൂട്ടായ്മയുടെയും പ്രതിച്ഛായയായി വിവാഹത്തെ മാറ്റിക്കൊണ്ട്, അതിന്റെ ആദിമ മഹത്വത്തിലേക്കും പരിശുദ്ധിയിലേക്കും അവിടുന്ന് അതിനെ കൊണ്ടുപോവുകയും, കൃപാവരങ്ങളാൽ ദമ്പതികളെ അനുഗമിക്കുകയും ചെയ്യുന്നു. (62-63). യേശു തന്റെ ഇഹലോക ജീവിതകാലത്ത് കുടുംബങ്ങളുമായുള്ള തന്റെ കൂടിക്കാഴ്ചകളിലെല്ലാം കുടുംബജീവിതത്തിന്റെ വിവിധ സാഹചര്യങ്ങൾ കൃപയോടെ പിൻചെല്ലുന്നതായാണ് വചനം വിവരിക്കുന്നത്. എന്നാൽ, പാപത്തിന്റെ സാഹചര്യങ്ങളിൽ പാപബോധം ഉളവാക്കുന്നത് ഈ കൃപാദാനത്തിന്റെ അവിഭാജ്യമായ ഭാഗമാണ് (64). യേശുവിന്റെ ജനനവും വളർച്ചയും സംബന്ധിച്ച വിവരണങ്ങളിൽ വിവിധങ്ങളായ പ്രത്യാശകളിലൂടെയും ആശങ്കകളിലൂടെയും മിഴിവേറുന്ന കുടുംബജീവിതത്തിന്റെ സൗന്ദര്യം പ്രതിഫലിക്കുന്നു. തിരുക്കുടുംബത്തെ സംബന്ധിച്ച വചനത്തിലെ ചിത്രം, പരിമിതികളിലൂടെയും പ്രതിസന്ധികളിലൂടെയും കടന്നുപോകുമ്പോഴും, ലോകത്തിനു വെളിച്ചമായിത്തീരാനുള്ള കുടുംബത്തിന്റെ ആന്തരികമായ ശക്തി വെളിവാക്കുന്നു (65-66).

യേശുവിന്റെ വ്യക്തിത്വത്തിലൂടെ കുടുംബത്തെ മനസ്സിലാക്കാനുള്ള ഈ ശ്രമത്തിനു ശേഷം ആനുകാലിക ഔദ്യോഗിക പ്രബോധനരേഖകൾ കുടുംബത്തെക്കുറിച്ച് എന്തു പറയുന്നു എന്ന് വിവരിക്കുന്നു. 'സഭ ആധുനിക ലോകത്തിൽ' എന്ന പ്രമാണരേഖ, കുടുംബമൂല്യങ്ങൾ പ്രതിസന്ധിയിലാകുന്ന ആധുനികകാലത്ത് കുടുംബത്തിന്റെ മഹത്വം ഉയർത്തിപ്പിടിക്കുവാൻ ഉദ്ബോധിപ്പിക്കുന്നു. ജീവന്റെയും സ്നേഹത്തിന്റെയും കൂട്ടായ്മയാണ് കുടുംബത്തിന്റെ കാതൽ. ഇതാകട്ടെ ദമ്പതികളുടെ പൂർണ്ണമായ പരസ്പരസമർപ്പണം വഴിയാണ് പൂർത്തിയാകുന്നത്. മനുഷ്യാവതാരം വഴി, മാനുഷിക സ്നേഹത്തെ വിശുദ്ധീകരിക്കുകയും ത്രിത്വത്തിന്റെ പരിശുദ്ധകൂട്ടായ്മയുടെ ഛായയിലേക്ക് ഉയരുവാൻ അതിനെ പര്യാപ്തമാക്കുകയും ചെയ്യുന്ന ക്രിസ്തു ദമ്പതികളോടൊപ്പം സന്നിഹിതനാവുകയും തന്റെ ശരീരമാകുന്ന സഭയുടെ ഗാർഹിക ആവിഷ്കരണമായി കുടുംബത്തെ ഉയർത്തുകയും ചെയ്യുന്നു. (67) പോൾ ആറാമൻ മാർപാപ്പായുടെ *ഹുമാനേ വീത്തേ* എന്ന ചാക്രിക ലേഖനം ദമ്പതികൾ തമ്മിലുള്ള സ്നേഹവും സന്താനോല്പാദനവും തമ്മിലുള്ള ആഴമായ ബന്ധം എടുത്തുകാട്ടുന്നു. *എവാൻജെലി നുൺസ്യാന്തി* എന്ന അപ്പസ്തോലികാഹ്വാനത്തിലൂടെ സഭയും കുടുംബവും തമ്മിലുള്ള ആന്തരിക ബന്ധത്തിലേക്കും പോൾ മാർപാപ്പ നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു (68). *ഫമിലിയാരിസ് കൊൺസോർസ്യോ* എന്ന അപ്പസ്തോലികാഹ്വാനത്തിലൂടെ പരിശുദ്ധ ജോൺ പോൾ മാർപാപ്പാ മനുഷ്യൻ അടിസ്ഥാനപരമായി സ്വീകരിച്ചിരിക്കുന്ന സ്നേഹത്തിലേക്കുള്ള വിളിയുമായി ചേർത്ത് കുടുംബയാഥാർത്ഥ്യത്തെ വിശദീകരിക്കുകയും കുടുംബവുമായി ബന്ധപ്പെട്ട അജപാലനത്തിനും കുടുംബം സമൂഹത്തിൽ വഹിക്കേണ്ട പങ്കിനും മാർഗനിർദ്ദേശങ്ങൾ നൽകുകയും ചെയ്തു (69). 'ദൈവം സ്നേഹമാകുന്നു' എന്ന ചാക്രികലേഖനത്തിലൂടെ ബനഡിക്റ്റ് പതിനാറാമൻ പാപ്പാ മനുഷ്യൻ പരസ്പരം അനുവർത്തിക്കേണ്ട സ്നേഹത്തിന്റെ മാനകമായി ദൈവസ്നേഹത്തെ ചൂണ്ടിക്കാട്ടുകയും ദാമ്പത്യ സ്നേഹത്തിന്റെ ഉടമ്പടിപരവും ബലിപരവുമായ വശങ്ങളിലേക്ക് നമ്മുടെ ശ്രദ്ധ ക്ഷണിക്കുകയും ചെയ്തു(70).

വിവാഹത്തിന്റെ അടിസ്ഥാനഭാഗങ്ങളായി മുന്നിൽ വിവരിച്ച കാര്യങ്ങളെ പറ്റിതന്നെ കൗദാശികമായ ഒരു കാഴ്ചപ്പാടിൽ നിന്ന് വിശദീകരിക്കുയാണ് പ്രബോധനത്തിന്റെ 71 മുതൽ 75 വരെ ഖണ്ഡങ്ങൾ. പരിശുദ്ധ ത്രിത്വത്തിന്റെ ആന്തരിക ജീവനായ സ്വയം ദാനത്തിന്റെ സാദൃശ്യത്തിലേക്കും കുരിശിൽ സഭയ്ക്കായി താൻ നടത്തിയ ആത്മദാനത്തിന്റെ സാദൃശ്യത്തിലേക്കും ദാമ്പത്യം ക്രിസ്തുവിനാൽ ഉയർത്തപ്പെടുന്നതുകൊണ്ട് കുരിശിലെ ബലിയുടെ കൗദാശിക അടയാളങ്ങളായി ദമ്പതികൾ മാറുന്നു. ദാമ്പത്യം ഈ അർത്ഥത്തിൽ ശ്രദ്ധാപൂർവം പ്രത്യുത്തരം നൽകേണ്ട ഒരു വിളിയാണ്. പരസ്പര സമർപ്പണം, വിശ്വസ്തത, സന്താനലബ്ധിയോടുള്ള തുറവി എന്നിവ ഈ പ്രത്യുത്തരത്തിന്റെ അടിസ്ഥാനഭാഗങ്ങളാണ്; ഇവ കൂദാശയിൽ വരദാനങ്ങളായി സ്വീകരിക്കപ്പെടുകയുംചെയ്യുന്നു. തന്നെ പിന്തുടരുന്നതിനും, വീഴ്ചകളിൽ നിന്ന് കരേറുന്നതിനും, പരസ്പരം ക്ഷമിക്കുന്നതിനും ഉള്ള വരങ്ങൾ നൽകിക്കൊണ്ട് ക്രിസ്തു ദമ്പതികളോടൊപ്പം കൂദാശാപരമായി സന്നിഹിതനായിരിക്കുന്നു. അവരുടെ

സ്നേഹത്തിലും ജീവിതത്തിലും കുഞ്ഞാടിന്റെ വിവാഹവിരുന്നിന്റെ മുന്നാസ്വാദനങ്ങൾ ഒരുങ്ങുന്നു. അവരുടെ ശാരീരിക സമർപ്പണം ആത്മീയമായ വളർച്ചക്ക് ഉതകുന്നതാണ്. പരിപൂർണ്ണമായ ഈ സമർപ്പണത്തിൽ, അവരൊരിക്കലും ഏകരാകാത്തവിധം പരിശുദ്ധ റൂഹാ തന്റെ കൃപാവരങ്ങളാൽ അവരെ നിറയ്ക്കുന്നു. മാമോദീസായിൽ സ്വീകരിക്കുന്ന വിശുദ്ധീകരണമാണ് ഈ കൂദാശയുടെ അടിസ്ഥാനം. അതുകൊണ്ടുതന്നെ ലാറ്റിൻ ക്രമത്തിൽ ദമ്പതികൾ തന്നെയാണ് ഈ കൂദാശയുടെ പരികർമ്മികൾ. എന്നാൽ അവരുടെ പരസ്പരസമർപ്പണത്തിൽ ദൈവികമായ ഒരു ആശീർവാദം ഉള്ളതുകൊണ്ട് വൈദികർ വിവാഹത്തിനു കാർമികരാകുന്ന പൗരസ്ത്യ സമീപനവും അർത്ഥ പൂർണ്ണമാണ്.

വിവാഹം അതിന്റെ ആദർശങ്ങളെ പൂർണമായി ഉൾകൊള്ളാത്ത സാഹചര്യങ്ങളിലും ക്ഷമാപൂർവമായ അനുധാവനത്തിലൂടെ വിവാഹത്തിന്റെ രഹസ്യാത്മക വശങ്ങൾ കൂടുതൽ കൂടുതൽ വ്യക്തമാകുന്ന ഒരു പന്ഥാവിലൂടെ ദമ്പതികൾ നയിക്കപ്പെടേണ്ടതുണ്ട്. ഇത്തരം സാഹചര്യങ്ങളെക്കുറിച്ചാണ് 76 മുതൽ 79 വരെയുള്ള ഖണ്ഡങ്ങൾ സംസാരിക്കുന്നത്. മിശിഹായെ സംബന്ധിച്ച സത്യത്തിന്റെ കനലുകൾ മറ്റുസംസ്കാര ങ്ങളിലും ഉണ്ട് എന്ന് വത്തിക്കാൻ കൗൺസിൽ പഠിപ്പിക്കുന്നതുപോലെ, കൂദാശാപരമല്ലാത്ത വിവാഹ ങ്ങളിലും വിവാഹത്തിന്റെ നന്മകൾ, അപൂർണ്ണ മായെങ്കിലും അടങ്ങിയിട്ടുണ്ട്. വിവാഹിതരാകാതെ ഒരുമിച്ച് താമസിക്കുന്നവരെയും, സിവിൽ വിവാഹ ത്തിൽ ഉൾപെട്ടവരെയും, വിവാഹമോചനം നേടിയ ശേഷം പുനർവിവാഹിതരായവരെയും ഒക്കെ സഭ ക്രിസ്തുവിന്റെ കരുണാപൂർണ്ണമായ കണ്ണുകളിലൂടെ നോക്കിക്കാണുവാൻ ആഗ്രഹിക്കുന്നു. ഇപ്രകാരം 'അപൂർണ്ണമായ' ബന്ധങ്ങളിൽ ജീവിക്കേണ്ടിവരുന്നരുടെ മാനസാന്തരം അന്വേഷിച്ചുകൊണ്ട് സഭ നന്മ ചെയ്യുന്നതിനും പരസ്പരവും പൊതുസമൂഹത്തിലും സ്നേഹപൂർവമായ ശുശ്രൂഷയിൽ മുഴുകുന്നതിനും അവരെ പ്രോൽസാഹിപ്പിക്കുന്നു. അവരുടെ ബന്ധം സ്ഥിരതയുള്ളതാണെങ്കിൽ സാധ്യമായ സാഹചര്യ ങ്ങളിൽ അവരെ കൗദാശികമായ പൂർണ്ണത തേടുന്ന തിനു സഹായിക്കാവുന്നതാണ്. ഇത്തരം ബന്ധങ്ങ ളെയും മുറിവേറ്റ കുടുംബങ്ങളെയും കൈകാര്യം ചെയ്യുമ്പോൾ അജപാലകർ സാഹചര്യങ്ങൾ കൃത്യമായി വിവേചിച്ചറിയേണ്ടതുണ്ട്. ചില പ്രത്യേക സാഹചര്യ ങ്ങളിൽ വ്യക്തികൾക്കുള്ള ഉത്തരവാദിത്വം ലഘൂ കരിക്കുന്ന ഘടകങ്ങളുണ്ടാവാം. അവയെ തിരിച്ച റിഞ്ഞും അത്തരം സാഹചര്യങ്ങളിൽ ഉൾപെട്ടവരുടെ വേദനയും സഹനങ്ങളും മനസ്സിലാക്കിയും വേണം ഓരോ സാഹചര്യങ്ങളിലും ഉചിതമായ അജപാലന തീരുമാനങ്ങൾ എടുക്കേണ്ടത്.

സന്താനോല്പാദനത്തെക്കുറിച്ചും ശിശുപരിപാല നത്തെക്കുറിച്ചും ഉള്ള പ്രബോധങ്ങളെക്കുറിച്ചാണ് തുടർന്നുപറയുന്നത്(80-85). ദാമ്പത്യ സ്നേഹം അതിന്റെ സ്വഭാവത്തിൽതന്നെ സന്താനോല്പാദനവുമായി

*Chapter 3 – Looking to Jesus: The vocation of the family*

- *Jesus restores and fulfils God's plan (61-66)*
- *The family in the documents of the Church (67-70)*
- *The sacrament of Matrimony (71-75)*
- *Seeds of the Word and imperfect situations (76-79)*
- *The transmission of life and the rearing of children (80-85)*
- *The family and the Church (86-88)*



ബന്ധപ്പെട്ടതാണ്. സന്താനോല്പാദനം സാധ്യമാകാത്ത വിവിധ സാഹചര്യങ്ങൾ ദാമ്പത്യത്തിലുണ്ടാവാം. എങ്കിൽപോലും മനഃപൂർവം അതിനെ നിഷേധിക്കുന്ന മനോഭാവങ്ങൾ ദമ്പതികളിൽ ഉണ്ടാകരുത്. സൃഷ്ടി കർമ്മത്തിൽ പങ്കാളികളാകുവാനുള്ള ദൈവിക നിയോഗം, ദാമ്പത്യ സ്നേഹത്തിൽ നിന്ന് ലഭിക്കുന്ന വൈകാരിക തൃപ്തിയും സഹജീവനവും പോലെ പ്രധാനമായ കാര്യമാണ്. ഈ വിഷയത്തിൽ മനുഷ്യവ്യക്തിയുടെ അന്തസ്സിനെ സംബന്ധിച്ച് ഹുമാനേ വീത്തേ പോലെയുള്ള പ്രബോധനരേഖകൾ നൽകി യിട്ടുള്ള നിർദ്ദേശങ്ങൾ പാലിക്കപ്പെടേണ്ടതാണ്. അവശ്യമായ സാഹചര്യങ്ങളിൽ മക്കളെ ദത്തെടു ക്കുന്നതും തങ്ങളുടേതല്ലാത്ത കുട്ടികളുടെ വളർച്ചയിൽ സഹായിക്കുന്നതും ദാമ്പത്യത്തിൽ ഉൾചേർന്നി രിക്കുന്ന വിളിയുടെ ഭാഗം തന്നെയാണ്. ഇക്കാര്യത്തിൽ അംഗപരിമിതരോ നിരന്തരപരിചരണം ആവശ്യമുള്ള വിധത്തിൽ രോഗികളോ ആയി ജനിക്കുന്ന കുട്ടികളെ സ്വീകരിക്കുകയും വളർത്തുകയും ചെയ്യുന്ന കുടുംബ ങ്ങളെ സഭ നന്ദിയോടെ ഓർക്കുന്നു. ജീവന്റെ സംസ്കാരത്തിനു വിരുദ്ധമായ പ്രവർത്തികളെയും മനോഭാവങ്ങളെയും -ഗർഭഛിദ്രം, എവുത്തനാസ്യ മുതലായവയെ - സഭ എക്കാലത്തും നിരോധിച്ചിരുന്നു (83). കുട്ടികൾക്ക് ഉചിതമായ വിദ്യാഭ്യാസവും മതബോധ നവും നൽകുന്നതിനുള്ള കുടുംബങ്ങളുടെ അവകാശം പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. ഇക്കാര്യത്തിൽ സ്കൂളുകളും സർക്കാർ സംരഭങ്ങളും മാതാപിതാക്കളെ സഹായിക്കാനുള്ള മാർഗ്ഗങ്ങളാണ്. അവരെ മാറ്റി നിർത്താനുതകുന്ന വേദികളല്ല. വിദ്യാഭ്യാസ വിഷയ ങ്ങളിൽ കുടുംബങ്ങളെ സഹായിക്കാനുള്ള സഭയുടെ കടമയും ഗൗരവമുള്ളതാണ്. കുട്ടികൾക്ക് വിദ്യാഭ്യാസം നൽകുമ്പോൾ മാതാപിതാക്കൾ ഒരു വിളിക്ക് പ്രത്യുത്തരം നൽകുകയും, സഭയെ പടുത്തുയർത്തു കയുമാണ്.

സഭയും കുടുംബവുമായുള്ള ബന്ധം കൂടുതൽ വിശദീകരിച്ചുകൊണ്ടാണ് ഈ അധ്യായം അവസാനി ക്കുന്നത് (86-88). സഭാജീവിതത്തിന്റെ ആരംഭവും അഭ്യസനവും കുടുംബങ്ങൾക്കുള്ളിലാണ് നടക്കുന്നത്. വിവാഹത്തിൽ നൽകപ്പെടുന്ന ദൈവികദാനങ്ങളുടെ സംരക്ഷണവും പോഷണവും ഒരു കുടുംബത്തിന്റെ മാത്രമല്ല, സഭയുടെ മുഴുവൻ ഉത്തരവാദിത്തമാണ്.

കുടുംബജീവിതത്തിനുള്ളിൽ നടക്കുന്ന സ്നേഹത്തിന്റെ പങ്കുവയ്പ് സഭയെ നിരന്തരം ശക്തിപ്പെടുത്തുന്ന ഒരു സ്രോതസ്സാണ്. ഇക്കാരണങ്ങളാൽ കുടുംബങ്ങൾ രൂപീകരിക്കുവാനുള്ള വിളി സഭയെ സംബന്ധിച്ച് അനന്യവും പകരം വയ്ക്കാനൊന്നിനാവാത്തവിധം പ്രധാനവുമാണ്.

**ആശയങ്ങളുടെ ക്രമീകരണം**

യേശുക്രിസ്തുവിന്റെ വ്യക്തിത്വത്തിലും അവിടുത്തെ ജീവിതത്തിൽ വെളിപ്പെട്ട കൃപയുടെയും സ്നേഹത്തിന്റെയും അനുഭവത്തിലും ശ്രദ്ധയൂന്നിക്കൊണ്ടാണ് ഈ അധ്യായം പൊതുവായും ഓരോ ഭാഗവും ക്രമീകരിച്ചിരിക്കുന്നത്. കൂദാശയെ സംബന്ധിച്ച പ്രബോധനത്തിലും അസാധാരണ സാഹചര്യങ്ങളെ സംബന്ധിച്ച വിചിന്തനത്തിലും സന്താനങ്ങളെ സംബന്ധിച്ച ചിന്തകളിലും എല്ലാം ഈ ക്രിസ്തുകേന്ദ്രീകൃതസ്വഭാവം വളരെ വ്യക്തമാണ്. ഓരോ ആശയത്തെയും പരമാവധി പ്രസാദാത്മകമായും പ്രത്യാശാഭരിതമായും കൈകാര്യം ചെയ്യുവാൻ ശ്രദ്ധിച്ചിരിക്കുന്നു. കുടുംബജീവിതത്തെ സംബന്ധിച്ച വെല്ലുവിളിയും പ്രയാസങ്ങളും, ബന്ധങ്ങൾ വികലമായിക്കൊണ്ടിരിക്കുന്ന ആധുനിക സാഹചര്യങ്ങളുമെല്ലാം അടിക്കടി പരാമർശിക്കപ്പെടുമ്പോൾ, ദാമ്പത്യത്തെ നിരന്തരം അനുധാവനം ചെയ്യുകയും നവവരങ്ങളാൽ ദമ്പതികളെ ശക്തിപ്പെടുത്തുകയും ചെയ്യുന്ന കൃപയേക്കുറിച്ചുള്ള പരാമർശങ്ങൾക്കുള്ളിലാണ് അവ ഉണ്ടാകുന്നത്. പ്രത്യേകിച്ച് എടുത്തു പറയാതെ തന്നെ, മനുഷ്യ ബന്ധത്തിനുള്ളിൽ കൃപാപൂർവമായ നിരന്തര സാന്നിധ്യമായി ക്രിസ്തു ഈ വാക്കുകളിൽ വെളിവാകുന്നുണ്ട്. ഇക്കാരണം കൊണ്ടു കൂടിയാണ് സഭയുടെ ആധുനിക പ്രബോധന രേഖകളിൽ നിന്ന് ആരംഭിക്കാതെ തിരുവചനത്തിൽ നാം കണ്ടെത്തുന്ന ക്രിസ്തുവിൽ നിന്ന് ഈ അധ്യായം ആരംഭിക്കുന്നതും.

**ഉള്ളടക്കത്തിൽ പെടാത്തത്**

'സ്നേഹത്തിന്റെ ആനന്ദം' പുറത്തിറങ്ങുമ്പോൾ പൊതുമാധ്യമങ്ങളിൽ നിറഞ്ഞ ചർച്ചകളിൽ നിറഞ്ഞു നിന്നത് ഈ പ്രബോധനരേഖ വിവാഹകൂദാശയെയും കുടുംബത്തെയും സംബന്ധിച്ച പാരമ്പര്യപ്രബോധനങ്ങൾ എങ്ങനെ മാറ്റിമറിക്കുന്നു എന്നുള്ളതാണ്. യഥാർത്ഥത്തിൽ അങ്ങനെ ഒന്നും സംഭവിച്ചിട്ടില്ല. വിവാഹത്തെയും കുടുംബജീവിതത്തെയും ബാധിക്കുന്ന ചില സമകാലീന പ്രശ്നങ്ങളിൽ (പുനർ വിവാഹിതരോടുള്ള അജപാലന സമീപനങ്ങൾ, ജനനനിയന്ത്രണത്തിനുള്ള കൃത്രിമോപാധികളുടെ ഉപയോഗം മുതലായ വിഷയങ്ങളിൽ) സഭ മുൻകാലങ്ങളിൽ പറഞ്ഞിട്ടുള്ള, പ്രത്യേകമായി *ഫമിലിയാരിസ് കൊൺസോർസ്യോ* എന്ന പ്രബോധനത്തിൽ പരിശുദ്ധ ജോൺ പോൾ മാർപാപ്പാ നൽകിയിട്ടുള്ള പ്രായോഗിക ഉപദേശങ്ങളിൽ ഒരു മാറ്റവും ഈ പ്രബോധനം വരുത്തുന്നില്ല . പക്ഷെ പ്രധാന പ്രബോധനങ്ങൾ ചൂണ്ടിക്കാട്ടുമ്പോൾ കൂടുതൽ പ്രസാദാത്മകമായവ, കൂദാശാജീവിതത്തെ സംബന്ധിച്ച് പ്രത്യാശയും ഉത്സാഹവും തരുന്നവ, ശ്രദ്ധിച്ച് ഉൾപെടുത്താൻ ശ്രമിച്ചിട്ടുണ്ട്. 'അരുതുകളും' 'വിധിവാചകങ്ങളും' കരുതലോടെ ഒഴിവാക്കിയിട്ടുണ്ട്. ഉദാഹരണത്തിന്, സാർവത്രിക സഭയുടെ മതബോധന ഗ്രന്ഥം 2384 വിവാഹ മോചനത്തിനു ശേഷമുള്ള പുനർ വിവാഹം 'പരസ്യവും സ്ഥിരവുമായ വ്യഭിചാര ബന്ധമാണെന്ന്' വ്യക്തമായി പറയുന്നുത്. അത്തരമൊരു ഭാഷാപ്രയോഗം ഈ പ്രബോധന രേഖയിൽ, ഈ അധ്യായത്തിലെന്നല്ല ഒരിടത്തും, ഉണ്ടാവുകയില്ല.

**എന്തുകൊണ്ട് ?**

ഇത്തരമൊരു ഭാഷയുടെയും സമീപനത്തിന്റെയും തെരഞ്ഞെടുപ്പ് യാദൃശ്ചികമോ, അപ്രധാനമോ അല്ല. എന്തുകൊണ്ടെന്നതിന് ഉത്തരം പറയുന്നതിനെക്കാൾ പ്രധാനം ഒരു പക്ഷെ എന്തുകൊണ്ടല്ല എന്നുള്ളതാണ്. സഭ മുൻകാലങ്ങളിൽ നന്മയെന്നോ തിന്മയെന്നോ വേർതിരിച്ചുകാണിച്ച എന്തിനെയെങ്കിലും പുനർനിർവചിക്കാനല്ല ഈ സമീപനം. അനുവദനീയമല്ലാത്തതെന്ന് സഭ മുൻപ് വിവരിച്ചിട്ടുള്ള ഒന്നിനെയും ഈ പ്രബോധനരേഖ അനുവദനീയമാക്കുന്നില്ല . ഇത് ഒരു അജപാലകന്റെ വിചിന്തനങ്ങളാണ്, നിയമദാതാവിന്റേതല്ല. ക്രിസ്തുവിന്റെ കരുണയോടെ ദാമ്പത്യ സ്നേഹത്തിന്റെ അപൂർണ്ണ ആവിഷ്കാരങ്ങളെ ഉറ്റുനോക്കുകയും, സ്നേഹത്തിന്റെ മാത്രമല്ല കൗദാശികതയുടേയും പൂർണ്ണതയിലേക്ക് വരുവാൻ അത്തരം കുടുംബങ്ങളെ സ്നേഹപൂർവം ക്ഷണിക്കുകകയും ചെയ്യുന്ന ഒരു അജപാലകനെയാണ് നാം ഇവിടെ കാണുന്നത്. സ്നേഹത്തിൽ വെല്ലുവിളികൾ നേരിടുന്ന കുടുംബങ്ങളെ ശക്തിപ്പെടുത്തുന്നതിൽ ഓരോ അജപാലകനും സ്വീകരിക്കേണ്ട ക്ഷമാപൂർവമായ, അനുകമ്പയും സഹാനുഭൂതിയും നിറഞ്ഞ, പാതകളാണ് ഇതിൽ രേഖപ്പെടുത്തിയിരിക്കുന്നത്.

ചുരുക്കത്തിൽ തിന്മയെ തിന്മയെന്നു തന്ന വിട്ടുവീഴ്ചയില്ലാതെ വിളിക്കുകയും എന്നാൽ തിന്മയുടെ പിടിയിലകപ്പെട്ടവരെ ക്രിസ്തുവിന്റെ കരുണയോടെ നോക്കുകയും ചെയ്യുന്ന മാർപാപ്പായുടെ സവിശേഷമായ ശ്രദ്ധ, അദ്ദേഹത്തിന്റെ അപ്പസ്തോലിക ശുശ്രൂഷയുടെ മുദ്രാവാക്യമാകുന്ന കരുണ, ഈ അദ്ധ്യായത്തിൽ നിഴലിക്കുന്നു. സഭയുടെ ഔദ്യോഗിക പ്രബോധനങ്ങളുടെ സംഗ്രഹത്തിൽ കാണിച്ചിരിക്കുന്ന ഈ സവിശേഷമായ ശ്രദ്ധ അമോറിസ് ലെത്തീസ്യ എന്ന പ്രബോധനരേഖയുടെ ആത്മാവും ചൈതന്യവുമാണെന്ന് തുടർന്നുള്ള അധ്യായങ്ങൾ വായിക്കുമ്പോൾ വ്യക്തമാകും.




കവർസ്റ്റോറി

# സമഗ്രതയിലേക്ക് വളരുന്ന സ്നേഹം



**റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ**

തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ മോറൽ തിയോളജി
വിസിറ്റിംഗ് പ്രൊഫസറും തച്ചോട്ടുകാവ് ഇടവകവികാരിയുമാണ്



സ്നേഹത്തിന്റെ ആനന്ദം (Amoris Laetitia : The Joy of Love) എന്ന പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടെ സിനഡനന്തര അപ്പസ്തോലിക പ്രബോധനം ഉയർത്തിക്കാട്ടുന്ന വൈവാഹിക സ്നേഹത്തെ സംബന്ധിച്ച ദർശനം 2014, 2016 എന്നീ സുനഹദോസുകളുടെ ചിന്തകളെ അധികരിച്ചല്ല രൂപം നൽകിയിരിക്കുന്നത് എന്നു കരുതേണ്ടിയിരിക്കുന്നു. സ്നേഹം വൈവാഹിക ബന്ധത്തിലോ വിവാഹത്തിന്റെ ആഭിജാത്യത്തിലോ പരിഗണിക്കപ്പെടാതിരുന്ന ഒരു കാലഘട്ടം സഭയിൽ നിലനിന്നിരുന്നു. വിവാഹത്തെ സംബന്ധിച്ച നിയമപരമായ തീരുമാനങ്ങളിൽ സ്നേഹം ചർച്ച ചെയ്യപ്പെട്ടിരുന്നില്ല. ആധുനിക മനശാസ്ത്രത്തിന്റെ വിശേഷിച്ച് വൈയക്തികതയ്ക്കും പ്രാധാന്യം നല്കിയ ചിന്താധാരയുടെ ഫലമായി സ്ത്രീ പുരഷ ബന്ധത്തിൽ സ്നേഹം സുപ്രധാനമായ ഘടകമായി പരിഗണിക്കപ്പെട്ടു തുടങ്ങി. ഔദ്യോഗികവും അനൗദ്യോഗികവുമായ വിയോജനാഭിപ്രായങ്ങളുടെ മദ്ധ്യേയും ക്രമേണ ദൈവശാസ്ത്ര വിചിന്തനങ്ങളിൽ വൈവാഹിക ബന്ധത്തിൽ സ്നേഹത്തിന്റെ ഉത്തരവാദിത്വങ്ങളിലും സ്നേഹം ഇഴുകിച്ചേർന്നിരിക്കുന്നു എന്നു അത് നിഷേധിക്കാനാവാത്ത സ്ഥാനം വഹിക്കുന്നവെന്നും വ്യക്തിമാക്കിയ പരിശുദ്ധ പീയൂസ് പതിമൂന്നാമൻ മാർപാപ്പ ദൈവശാസ്ത്ര മേഖലയിലും സഭാനിയമത്തിലും നവമായ പരിഗണനകൾക്കും മാറ്റങ്ങൾക്കും ആരംഭം കുറിക്കുകയായിരുന്നു (Casti Connubi: Chaste Marriage, AAS 22, (1930) 547-548. രണ്ടാം വത്തിക്കാൻ സുനഹദോസ് സഭ ആധുനിക ലോകത്തിൽ (Gaudium et Spes, Church in Modern World) എന്ന പ്രമാണരേഖയിലൂടെ സംശായാതീതമായി വിവാഹജീവിതത്തിൽ സ്നേഹത്തിന്റെ സ്ഥാനത്തെ സംബന്ധിച്ച പ്രബോധനം നല്കി. പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പായുടെ സിനഡനന്തര അപ്പസ്തോലിക പ്രബോധനവും വിവാഹതരിലും കുടുംബത്തിലും നിറഞ്ഞു കവിയേണ്ട സ്നേഹത്തെ കുറിച്ച് വ്യക്തമായ പ്രബോധനം നല്കി (Familiaris Consortio). ദൈവീകദാനങ്ങൾക്ക് പ്രത്യുത്തരം നല്കികൊണ്ട് പൂർണതയിലേക്ക് ഉയരുകയും ക്രിസ്തുവും സഭയും തമ്മിലുള്ള സ്നേഹത്തിന്റെ പ്രതീകമായി പരിണമിക്കുകയും ചെയ്യുന്ന ഫലദായകമായ സ്നേഹമാണ് വിവാഹത്തിന്റെ സുവിശേഷമായി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ അവതരിപ്പിക്കുക.

വിവാഹത്തിലെ സ്നേഹത്തെകുറിച്ച് പ്രതിപാദിക്കുന്ന അപ്പസ്തോലിക പ്രബോധനത്തിന്റെ നാലാം അധ്യായത്തെ ദീപ്തമാക്കുന്നത് വി. പൗലോസിന്റെ കൊറിന്ത്യാലേഖനത്തിലെ സ്നേഹത്തെ കുറിച്ചുള്ള വേദഭാഗത്തിന് (1 കൊറി 13:4-7) ഫ്രാൻസിസ് മാർപാപ്പാ ആമുഖമായി നൽകുന്ന കാവ്യ്ത്മകമായ വ്യാഖ്യാനമാണ്. സ്നേഹത്തിന്റെ വളരെ കൃത്യമായ പദാവികളിലൂടെ ഇവിടെ മാനുഷിക സ്നേഹത്തെ അവതരിപ്പിച്ചിരിക്കുന്നു. സ്നേഹത്തിന്റെ ദൈവീകമായ മാനങ്ങൾ അവതരിപ്പിക്കുമ്പോഴും, അതിന്റെ മാനുഷിക മാനങ്ങളെ യാഥാർത്ഥ്യബോധത്തോടെയാണു സമീപിച്ചിരിക്കുന്നത്. ഈ വേദഭാഗത്തിൽ പ്രകടമാകുന്ന മനശാസ്ത്രപരമായ ഉൾക്കാഴ്ചയുടെ ഗുണനിലവാരം അസാധാരണമാണ്. ദമ്പതികളുടെ വൈകാരിക (emotional) ലോകത്തെ സംബന്ധിച്ച മനസാസ്ത്രുരമായ വിശകലനം ഭാവാത്കമവും നിഷേധാത്മകവുമായ കാര്യങ്ങളെ പരാമർശിക്കുന്നു, ഒപ്പം സ്നേഹത്തിന്റെ ലൈംഗിക മുഖ്യമാ. മേഖലയും (erotic dimension of love) പരാമർശിക്കപ്പെടുന്നു. ഇത് ക്രിസ്തീയ ദാമ്പത്യ ജീവിതത്തിന് വളരെയേറെ സമ്പന്നവും വിലയേറിയതുമായ സംഭാവനയും മുൻമാർപാപ്പാമാരുടെ പ്രബോധനങ്ങളിൽ ദൃശ്യമല്ലാത്തതുമാണ്.

വൈവാഹിക സ്നേഹം വിവാഹ കൂദാശയുടെ കൃപകളാൽ വിശുദ്ധീകരിക്കപ്പെടുകയും, സമ്പന്നമാക്കപ്പെടുകയും പ്രകാശമാനമാക്കപ്പെടുകയും ചെയ്യുന്നതാണ്. ആത്മീകവും ത്യാഗനിർഭരവുമായ സ്നേഹത്തോട് ഊഷ്മളമായ സൗഹൃദവും ശാരീരികവുമായ തൃഷ്ണകളും ഒന്നുചേർന്നിരിക്കുന്നു. വൈകാരികമായ മേഖലകൾ അപ്രത്യക്ഷമായാലും നിലനിൽക്കുന്ന സ്നേഹമത്രെ ഇവിടെ വീക്ഷിക്കുന്നത്. ദൈവത്തെയും, ദൈവികസ്നേഹത്തെയും ക്രിസ്തുവും സഭയും

തമ്മിലുള്ള അവിഭാജ്യമായ ബന്ധത്തെയും പ്രതിഫലിപ്പിക്കുന്ന കൂട്ടായ്മയായി, മേഖലയിൽ നിന്നുകൊണ്ട് വിശാലവും ദൃശ്യവുമായ അനുദിനാനുഭവത്തിലെ വൈവാഹിക സ്നേഹത്തെ വിലയിരുത്താൻ മാർപാപ്പാ ഉദ്യമിക്കുന്നില്ല, പരിമിതരായ രണ്ട് മനുഷ്യവ്യക്തികളുടെ മേൽ ക്രിസ്തുവും സഭയും തമ്മിലുള്ള ഐക്യത്തിന്റെ സമ്പൂർണ്ണമായ പ്രതിരൂപം ആവിഷ്കരിക്കാനുള്ള ഭാരം ചുമത്താനാവില്ല. നിരന്തരം വളരേണ്ടതും പങ്ക് വയ്ക്കപ്പെടേണ്ടതുമായ സ്നേഹത്തിലേക്കാണ് ദമ്പതികൾ വിളിക്കപ്പെട്ടിരിക്കുന്നത്. ദൈവകൃപകൾ കൂടുതൽ കൂടുതൽ സ്വായത്തമാക്കി പുരോഗമിക്കുന്ന ഒരു ജീവിതപാതയാണ് അവർക്കായി നിർദ്ദേശിക്കാവുന്നത്. അതേസമയം വൈവാഹിക സ്നേഹം അതിന്റെ സ്വാഭാവത്താൽ തന്നെ സമ്പന്നമായ ഉൾച്ചേരലും നീണ്ട് നിൽക്കുന്ന ഐക്യവും വീക്ഷിക്കുന്നു എന്ന വസ്തുത ദൃഢമായി പ്രസ്താവിക്കുന്നു. ആസ്വാദനവും ബുദ്ധിമുട്ടുകളും സംഘർഷങ്ങള്ളും വിരാമങ്ങളും വേദനകളും ആശ്വാസങ്ങളും സംതൃപ്തിയും പ്രതീക്ഷകളും അസ്വസ്ഥതകളും സന്തോഷങ്ങളും നിറഞ്ഞ ഒരു ജീവിതത്തിലാണ് വിവാഹത്തിന്റെ പൂർണ്ണത നാം കാണേണ്ടത്

സ്നേഹത്തിൽ വളരുവാൻ വേണ്ടി അപ്പസ്തോലിക പ്രബോധനം നിർദ്ദേശിക്കുന്ന മാർഗ്ഗങ്ങൾ ശ്രദ്ധേയമാണ്. നിരന്തരം പങ്കുവയ്പ്; സൗഹൃദത്തിന്റെ വളർച്ച സന്തോഷം സൗഹൃദവും വളർത്തുക; ജീവിതപങ്കാളിയുടെ നന്മകളെയും മൂല്യത്തെയും വിലമതിക്കുക; സമയവും ഗുണനിലവാരമുള്ളതുമായ ഡയലോഗിൽ ഏർപ്പെടുക, ജീവിതപങ്കാളിക്ക് പ്രാധാന്യം നല്കുക, തുറവിയുള്ള മനസ്സുണ്ടായിരിക്കുക എന്നിങ്ങനെ മനശാസ്ത്രപരമായ ഉൾക്കാഴ്ചയോടെ വിവാഹബന്ധത്തെ വളർത്തുവാനുള്ള മാർഗ്ഗങ്ങൾ പരിശുദ്ധ പിതാവ് നിർദ്ദേശിക്കുന്നു.

സ്നേഹത്തിന്റെ വൈകാരിക, ശാരീരിക മേഖലകളുടെ പ്രാധാന്യം എടുത്തുപറയുമ്പോൾ തന്നെ ഈ മേഖലകളിലെ അനേകം തകർച്ചകളെയും ഫ്രാൻസിസ് മാർപാപ്പ ചൂണ്ടിക്കാണിക്കുന്നുണ്ട്. വ്യക്തിപരമല്ലാത്തതും അനാരോഗ്യകരവുമായ ലൈംഗികത ഒരുദാഹരണമാണ്. വ്യക്തിപരമായ ആഗ്രഹങ്ങളും വാസനകളും നിറവേറ്റാനുമുള്ള ഒന്നായി അത് പരിണമിക്കുന്നുണ്ട്. ഉപയോഗിക്കുകയും തള്ളിക്കളയുകയും ചെയ്യുന്ന ഒന്നായി ലൈംഗികത തീർന്നിരിക്കുന്നു. തരത്തിലുള്ള ആധിപത്യ പ്രവണതകൾ, ദുരുപയോഗങ്ങൾ, ലൈംഗികവൈകൃതങ്ങൾ, അക്രമം ഇവയൊക്കെ അവഗണിക്കാനാവില്ല. വിവാഹത്തിനുള്ളിൽ തന്നെ സഹനത്തിന്റെയും തെറ്റായ ഉപയോഗത്തിന്റെയും (Manipulation) അനുഭവമായി ലൈംഗികത പരിണമിക്കുന്നുണ്ട്. അതുപോലെ സ്ത്രീ പുരുഷന് വിധേയപ്പെടണമെന്ന് സമീപനമോ, ശരീരത്തെ തീർത്തും അവഗണിക്കുന്ന സ്ത്രീപുരുഷ ബന്ധമോ അസ്വീകാര്യമാണ്. പരസ്പരപൂരകമായ, പരസ്പരം നൽകുന്ന സമ്പന്നമാക്കുന്ന ബഹുമാനിക്കുന്ന ലൈംഗീകതെ മാത്രമെ ശരീയായ ദിശയിലാണെന്ന് കരുതാനാവൂ.



ബ്രഹ്മചര്യത്തെയും കന്യാവ്രതത്തെയും (Celibacy and Virginity) വിവാഹത്തെക്കാൾ ഉപരിയായി പരിഗണിക്കുന്ന ചിന്തയും സമീപനവും സഭയിൽ നിലനിന്നിരുന്നു. കന്യാത്വം സ്നേഹത്തിന്റെ ഒരു രൂപമാണ് എന്നത് വ്യക്തമാണ്. ഒന്ന് മറ്റൊന്നിന് ഉപരിയാണ് എന്ന് പറയുന്നതിനെക്കാൾ അവ ത്മിലുള്ള പരസ്പരപൂരകത്വമാണ് ഏറ്റം പ്രധാനമായ വസ്തുത. വിവാഹ ഉടമ്പടിയുടെ അവിഭാജ്യതയെയും കന്യാത്വത്തിന്റെ മൂല്യത്തെയും നിരാകരിക്കുന്ന ഇന്നത്തെ സെക്കുലർ ചിന്താഗതികളുടെ മദ്ധ്യേ രണ്ട് ജീവിതാവസ്ഥകളും ലക്ഷ്യമാക്കുന്ന ത്യാഗത്തിന്റെയും, സമർപ്പണത്തിന്റെയും വിരക്തിയുടെയും മേഖലകൾ കൂടുതൽ വ്യക്തമാക്കുകയാണ് അഭികാമ്യമായ കാര്യം.

നാലാം അദ്ധ്യായം സമാപിക്കുക വിവാഹത്തിന്റെ രൂപാന്തരീകരണം (transformation of love) എന്ന വളരെ പ്രധാനപ്പെട്ട വിചിന്തനത്തോടെയാണ്. ജീവിത ദൈർഘ്യം കൂടിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുക. അതുകൊണ്ട് തന്നെ വിവാഹ ജീവിതത്തിന്റെ ദൈർഘ്യം നാലും അഞ്ചും ചിലപ്പോൾ ആറും ദശകങ്ങൾ വരെ നീളാം. അതുകൊണ്ട് തന്നെ വിവാഹജീവിതാരംഭത്തിലെ തീരുമാനം കൂടെക്കൂടെ, നിരന്തരം നവീകരിക്കപ്പെടേണ്ടിയിരിക്കുന്നു. ദമ്പതികൾക്ക് ശാരീരികമാ. മാറ്റൾ സ്വാഭാവികകമായും ഉണ്ടാകാം. എന്നാൽ സ്നേഹത്തിന്റെ ആകർഷണം കുറയുന്നില്ല. ലൈംഗികമായ ആകർഷണത്തിൽ നിന്ന് പരസ്പരമുള്ള താല്പര്യം ഒന്നിച്ചായിരിക്കുന്നതിനും പാരസ്പര്യത്തിനുമായി പരിണമിക്കും. ജീവിതകാലം മുഴുവൻ ദമ്പതികൾ ഒരേ തരത്തിൽ ചിന്തിക്കുമെന്ന് ഉറപ്പ് പറയാനാവില്ല. എന്നാൽ ജീവിതകാലം മുഴുവൻ നീണ്ടുനിൽക്കുന്ന പങ്കിടലിന്റെ പദ്ധതിയൊരുക്കുകയാണെങ്കിൽ, ദമ്പതികൾക്ക് മരണം അവരെ പിരിക്കുന്നതു വരെ സമ്പന്നമാകുന്ന മമതയോടും അടുപ്പത്തോടും പരസ്പരം സ്നേഹിക്കുവാനും ജീവിക്കുവാനും സാധിക്കും.

സഭയം സുവിശേഷാധിഷ്ഠിതമായ പ്രബോധനത്തെ നിരസിക്കാതെ നമ്മുടെ കാലഘട്ടത്തിലെ ഭാവാത്മകമായ ചിന്തകളെയും സമീപനങ്ങളെയും ഉൾക്കൊള്ളാൻ സ്നേഹത്തിന്റെ സന്തോഷം ശ്രമിച്ചിരിക്കുന്നു. നാലാം അദ്ധ്യായം നൽകുന്ന അടിസ്ഥാനപരമായ ചിന്തകളിൽ നിന്നാണ് ഫലദായകമായ സ്നേഹം എന്ന അഞ്ചാം അദ്ധ്യായം നാം വായിക്കേണ്ടത്.



കവർസ്റ്റോറി



# ഫലദായകമെന്ന സ്നേഹം

**റവ. ഡോ. സ്റ്റീഫൻ ആലത്തറ**
ഭാരത ലത്തീൻ കത്തോലിക്ക മെത്രാൻ സമിതി
(CCBI)യുടെ ഡെപ്യൂട്ടി സെക്രട്ടറിയാണ്



ഫലദായകവും പ്രത്യുൽപ്പാദനദായകവുമായ വൈവാഹിക ജീവിതത്തിലെ ''സ്നേഹത്തെക്കുറിച്ചാണ് സ്നേഹത്തിന്റെ സന്തോഷം'' (AmorisLaetitia) എന്ന സിനഡനന്തര അപ്പസ്തോലിക ആഹ്വാനത്തിന്റെ അഞ്ചാം അധ്യായം പ്രതിപാദിക്കുന്നത്. മുപ്പത്തിമൂന്ന് ഖണ്ഡികകളാണ് (165-198) ആ അധ്യായത്തിലുള്ളത്.

സ്നേഹം എപ്പോഴും ജീവദായകമാണ്. ദമ്പതികളുടെ സ്നേഹം ഒരിക്കലും അവരിൽ തന്നെ അവസാനിക്കുന്നില്ല. ദാമ്പത്യസ്നേഹം മക്കളിലൂടെ പ്രതിഫലിക്കുന്നു. ഫ്രാൻസിസ് പാപ്പ ഈ ആശയം അവതരിപ്പിക്കുമ്പോൾ വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പായുടെ അപ്പസ്തോലിക ആഹ്വാനമായ കുടുംബം ഇന്ന് (Familiaris Consortio) എന്നതിലെ ആശയങ്ങൾ പുനഃരവതരിപ്പിക്കുകയാണ് ചെയ്യുന്നത്.

**പുതുജീവനെ സ്വാഗതം ചെയ്യാൻ**

കുടുംബം പുതുജീവന് ജന്മം നൽകുന്ന ഇടം മാത്രമല്ല. അത് ദൈവത്തിന്റെ സമ്മാനമെന്ന നിലയിൽ പുതുജീവനെ സ്വാഗതം ചെയ്യുന്ന സ്ഥലം കൂടിയാണ്. പതിനൊന്ന് ഖണ്ഡികകളിലൂടെയാണ് പുതുജീവനെ സ്വാഗതം ചെയ്യൽ എന്ന വിഷയം അഞ്ചാം അധ്യായം അവതരിപ്പിക്കുന്നത്. സ്നേഹവും ഗർഭധാരണവും, മാതാവിന്റെയും പിതാവിന്റെയും സ്നേഹം എന്ന ഉപശീർഷകങ്ങളും ഈ ഭാഗത്തുണ്ട്. ജനിക്കുന്നതിന് മുമ്പേ ജനിക്കാൻ പോകുന്ന കുട്ടികൾ സ്നേഹിക്കപ്പെടുന്ന സുന്ദരമായ സ്ഥലമാണ് കുടുംബം. ജീവിതത്തിന്റെ ആരംഭകാലഘട്ടത്തിൽ തന്നെ ചില കുട്ടികൾ ഉപേക്ഷിക്കപ്പെട്ടവരും പരിത്യക്തരുമായി തീരുന്നു. ചിലരുടെ കുട്ടിക്കാലവും അതുപോലെ തന്നെ അവരുടെ ഭാവിയും ഒരുപോലെ കവർന്നെടുക്കപ്പെടുന്നു. കുട്ടികൾക്ക് ജന്മം നൽകിയതിനെ വലിയ പാതകമായി കണക്കാക്കുന്നവരുണ്ട്. ഇവയെല്ലാം തന്നെ ലജ്ജാകരമാണെന്ന് അർത്ഥശങ്കയ്ക്കിടയില്ലാതെ മാർപാപ്പ അഭിപ്രായപ്പെടുന്നു (AL 166).

ഒരു കുഞ്ഞ് ലോകത്തിൽ സ്വീകാര്യമല്ലാത്ത സാഹചര്യങ്ങളിൽ ജനിച്ച് വീഴുമ്പോഴും മാതാപിതാക്കളും കുടുംബാംഗങ്ങളും അവനെ ദൈവത്തിന്റെ ദാനമായികണ്ട് പൂർണ്ണഹൃദയത്തോടെ സ്വീകരിക്കണം. വലിയ കുടുംബങ്ങൾ സഭയുടെ സന്തോഷമാണ്. സ്നേഹത്തിന്റെ ഫലദായകത്വത്തിന്റെ ആവിഷ്കാരം കൂടിയാണ് വലിയ കുടുംബങ്ങൾ (AL 167).

**സ്നേഹവും ഗർഭധാരണവും**

ഗർഭധാരണം ദുർഘടവും ഉത്കൃഷ്ടവുമായ ഒന്നാണ്. അത്ഭുതകരമായ പുതുജീവനെ ഈ ലോകത്തിലേക്ക് അവതരിപ്പിപ്പിക്കാൻ ഒരമ്മ ദൈവവുമായി സഹകരിക്കുന്ന അവസ്ഥയാണ് ഗർഭധാരണം. ഓരോ ജന്മം നൽകാൻ പ്രക്രിയയിലൂടെ സൃഷ്ടികർമ്മത്തിന്റെ രഹസ്യാത്മകതയിൽ സ്ത്രീകൾ പങ്കുകാരാകുന്നു. ദൈവത്തിന്റെ അനന്തമായ സ്നേഹത്തിന്റെ ഭാഗമാണ് ഓരോ കുഞ്ഞും അമ്മയുടെ ഗർഭപാത്രത്തിൽ വളരുന്നത്. ഓരോ കുഞ്ഞിനും അനാദിമുതൽ ദൈവത്തിന്റെ ഹൃദയത്തിൽ സ്ഥാനമുണ്ട്. അമ്മയുടെ ഉദരത്തിൽ ഓരോ കുഞ്ഞും ഉരുവാകുമ്പോൾ അനന്തകാലം മുതലുള്ള ദൈവത്തിന്റെ സ്വപ്നമാണ് സാക്ഷാത്കരിക്കപ്പെടുന്നത് (AL 168).

സ്വപ്നങ്ങളില്ലാത്ത കുടുംബങ്ങളില്ല. എപ്പോൾ ഒരു കുടുംബത്തിന് സ്വപ്നം കാണാനുള്ള കഴിവ് നഷ്ടപ്പെടുന്നുവോ, കുട്ടികളുടെ വളർച്ച ഇല്ലാതാകും, സ്നേഹത്തിന്റെ വളർച്ച ഇല്ലാതാകും. അവിടെ ജീവിതം ചുരുങ്ങിപോവുകയും മരണമടയയുകയും ചെയ്യും (AL 169). ജനിക്കുവാൻ പോകുന്ന കുഞ്ഞിന്റെ പലകാര്യങ്ങളും ശാസ്ത്രത്തിന്റെ സഹായത്തോടെ നമുക്ക് അറിയാൻ കഴിഞ്ഞെന്നിരിക്കും എന്നാൽ സൃഷ്ടാവായ ദൈവത്തിനാണ് ഒരു കുഞ്ഞിനെകുറിച്ച് പൂർണ്ണമായും അറിയുവാൻ കഴിയുക. ഗർഭിണികളായിരിക്കുന്ന അമ്മമാർ ദൈവത്തോട് തങ്ങളുടെ കുഞ്ഞുങ്ങളെ പൂർണ്ണമായി മനസ്സിലാക്കാനും അവരായിരിക്കുന്ന അവസ്ഥയിൽ സ്നേഹിക്കുവാനും വേണ്ടി പ്രാർത്ഥിക്കണം (AL 170). എല്ലാ അമ്മമാരോടും സന്തോഷവതി

കളായിരിക്കുവാൻ പരിശുദ്ധ പിതാവ് ആവശ്യപ്പെടുന്നുണ്ട്. മാതൃത്വത്തിന്റെ ആന്തരിക സ്നേഹത്തെ കവർന്നെടുക്കുവാൻ ആരെയും ആനുവദിക്കരുതെന്ന് അപ്പസ്തോലിക ആഹ്വാനം ഓർമിപ്പിക്കുന്നു. പരിശുദ്ധ കന്യാമറിയത്തിന്റെ സന്തോഷത്തിന്റെ ഗീതകം പ്രാർത്ഥനയായി സ്വീകരിച്ചുകൊണ്ട് മക്കൾക്ക് ജന്മം നൽകാൻ തയ്യാറെടുക്കാൻ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ അമ്മമാരെ ആഹ്വാനം ചെയ്യുന്നു.

### മാതാവിന്റെയും പിതാവിന്റെയും സ്നേഹം

മാതാവിന്റെയും പിതാവിന്റെയും സ്നേഹം ലഭിക്കാൻ ഓരോ കുഞ്ഞിനും അവകാശമുണ്ട്. രണ്ടുപേരുടെയും സ്നേഹം കുട്ടിയുടെ സമഗ്രമായ വളർച്ചയ്ക്കും അത്യാവശ്യമാണ്. അമ്മയുടെയും അപ്പന്റെയും സ്നേഹത്തെകുറിച്ച് അവതരിപ്പിക്കുമ്പോൾ ഓസ്ട്രേലിയൻ മെത്രാൻ സമിതിയെ ഉദ്ധരിച്ചുകൊണ്ട് മാർപാപ്പ ഓർമിപ്പിക്കുന്നുണ്ട്. രണ്ടുപേരുടെയും വ്യത്യസ്തമായ സ്നേഹമല്ല മറിച്ച് തമ്മിൽ തമ്മിലുള്ള ഒരുമയോടുള്ള സ്നേഹമാണ് കുട്ടിയുടെ അവകാശം (AL 172). സ്ത്രീകൾ പൊതുവെ പഠനത്തിനും, ജോലിക്കും വ്യക്തിപരമായ ലക്ഷ്യങ്ങൾ ആർജ്ജിക്കുന്നതിനും വേണ്ടി പരിശ്രമിക്കുന്നുണ്ട്. എന്നാൽ നവജാത ശിശുക്കൾക്ക് അവരുടെ അമ്മയുടെ സ്നേഹവും സാമീപ്യവും പ്രാരംഭദിശയിലെ ചില മാസങ്ങളിലെങ്കിലും ആവശ്യമാണെന്ന് കാര്യം മറക്കരുതെന്ന് ശക്തമായ ഭാഷയിൽ മാർപാപ്പ ഓർമിപ്പിക്കുന്നു. (AL 173).

അമ്മയില്ലാത്ത സമൂഹം മനുഷ്യത്വരഹിതമായിരിക്കും. എത്ര മോശപ്പെട്ട സാഹചര്യത്തിലും അമ്മമാർ വാത്സല്യത്തിനും സമർപ്പണത്തിനും ധാർമ്മിക പിൻബലത്തിനും സാക്ഷ്യം വഹിക്കുന്നു. അമ്മമാരാണ് ആദ്യപ്രാർത്ഥനകളും ഭക്തഅഭ്യാസങ്ങളും തങ്ങളുടെ കുഞ്ഞുങ്ങൾക്ക് ആദ്യമായി പകർന്ന് നൽകുന്നത് (AL 174). ജീവിതത്തിന്റെ പരിമിതികളിലും വിശാലമായ ലോകത്തിലെ വെല്ലുവിളികളെയും കഠിനപ്രയത്നത്തിന്റെ ആവശ്യകതയും കുഞ്ഞുങ്ങൾക്ക് പരിയപ്പെടുത്തി കൊടുക്കുവാൻ പിതാക്കന്മാർക്കാണ് കൂടുതൽ സാധിക്കുക. ഒരു കുട്ടിയെ രൂപീകരിക്കുമ്പോൾ പ്രാരംഭ കാലഘട്ടത്തിൽ മാതാവും പിതാവും നിർവ്വഹിക്കേണ്ട ഉത്തരവാദിത്വങ്ങളെകുറിച്ച് ഈ ഭാഗത്ത് വ്യക്തമായ പ്രതിപാദനമുണ്ട്.

### വികസിതമാകുന്ന ഫലദായകത്വം

മാതൃത്വത്തിന്റെ വിശാലതയെകുറിച്ചും ദത്തെടുക്കലിന്റെ പ്രാധാന്യത്തെകുറിച്ചുമാണ് ഈ ഭാഗത്ത് എട്ട് ഖണ്ഡികകളിലൂടെ (178-186) പ്രതിപാദിക്കുന്നത്. ശരീരത്തെകുറിച്ചുള്ള ഗ്രാഹ്യം എന്ന ഉപശീർഷകവും ഈ ഭാഗത്തുണ്ട്. ചില ദമ്പതികൾക്ക് കുട്ടികൾ ജനിക്കാറില്ല അത് അവർക്ക് വേദനയ്ക്ക് കാരണമാകാറുണ്ട്. മാതൃത്വം ശാരീരികമായ പ്രക്രിയ മാത്രമല്ല അത് വൈവിധ്യമാർന്ന രീതികളിലൂടെ പ്രതിഫലിപ്പിക്കുവാൻ സാധിക്കുമെന്ന് ലത്തീൻ അമേരിക്കൻ മെത്രാൻ സമിതിയെ ഉദ്ധരിച്ചുകൊണ്ട് മാർപാപ്പ സമർത്ഥിക്കുന്നു. മാതാപിതാക്കളാകാനുള്ള ഔദാര്യമാർന്ന വഴിയാണ് ദത്തെടുക്കൽ (AL 179). മക്കൾ ജനിക്കാൻ സാധ്യതയില്ലാത്ത മാതാപിതാക്കൾ അവരുടെ ദാമ്പത്യസ്നേഹത്തിന്റെ വികാസത്തിന് വേണ്ടി ദത്തെടുക്കാൻ തയ്യാറാകണമെന്ന് മാർപാപ്പ ആഹ്വാനം ചെയ്തു. ദത്തെടുക്കൽ സ്നേഹത്തിന്റെ പ്രകടനവും കുടുംബം ഇല്ലാത്തവർക്ക് കുടുംബം സമ്മാനിക്കുന്ന ഉദാത്തമായ പ്രക്രിയയുമാണ്. ത്തെടുക്കൽ പ്രക്രിയ സുഗമമാക്കുന്ന രീതിയിലുള്ള നിയമനിർമ്മാണങ്ങൾ ഉണ്ടാകണമെന്ന് അപ്പസ്തോലിക ആഹ്വാനം ആവശ്യപ്പെടുന്നു.

അന്തർദേശീയമായി കുട്ടികളെ കടത്തുന്നതിനെ മാർപാപ്പ വിമർശിക്കുന്നതൊടൊപ്പം ഇവ നിയന്ത്രിക്കാനുള്ള നിയമങ്ങൾ രാഷ്ട്രങ്ങൾ നിർമ്മിക്കണമെന്നും ഓർമിപ്പിക്കുന്നു. ദാമ്പത്യ സ്നേഹത്തിലെ സാമൂഹിക തലം നസ്രത്തിലെ തിരുകുടുംബത്തെ ഉദാഹരമായി അവതരിപ്പിച്ചുകൊണ്ട് മാർപാപ്പ വ്യക്തമാക്കുന്നുണ്ട്. (AL 182).

### ശരീരത്തെകുറിച്ചുള്ള ഗ്രാഹ്യം

സഭയാകുന്ന ശരീരത്തിൽ വ്യക്തികൾക്കും ദമ്പതികൾക്കുമുള്ള പങ്കും ഉത്തരവാദിത്വവും ഈ ഭാഗത്ത് വിശദമാക്കുന്നുണ്ട്. ദിവ്യകാരുണ്യം സഭയാകുന്ന ഏകശരീരത്തിലെ അംഗങ്ങളാകാൻ നമ്മെ ആഹ്വാനം ചെയ്യുന്നുണ്ട് (AL 186). കുടുംബത്തിന്റെ വാതിലുകൾ പാവപ്പെട്ടവർക്കും അധഃസ്ഥിതർക്കും ആയി സ്നേഹപുരസരം തുറന്നിടുമ്പോൾ ദിവ്യകാരുണ്യസ്നേഹം സഭയാകുന്ന ഏകശരീരത്തിലൂടെ നാം പ്രാവർത്തികമാക്കുകയാണ്. അനുദിനം ദിവ്യകാരുണ്യം സ്വീകരിക്കുന്ന കുടുംബങ്ങൾക്ക് സാമൂഹിക പ്രതിബദ്ധത ശക്തമായിരിക്കുമെന്ന് മാർപാപ്പ ഓർമിപ്പിക്കുന്നു.

### വിശാലമായ കുടുംബത്തിലെ ജീവിതം

അണുകുടുംബങ്ങൾ വിശാലമായ കുടുംബങ്ങൾക്കായി വഴിമാറണമെന്ന ആശയം അവതരിപ്പിക്കുന്ന ഈ ഭാഗത്ത് പന്ത്രണ്ട് (187-198) ഖണ്ഡികകളുണ്ട്. നാല് ഉപശീർഷകങ്ങളിലൂടെയാണ് ആശയം അവതരിപ്പിക്കുന്നത്യ വ്യക്തികൾക്ക് കൂടുതൽ പ്രാധാന്യം നൽകുകയും മറ്റുള്ളവരെ വെല്ലുവിളിയായും കാണുന്ന കുടുംബബങ്ങളിൽ സമാധാനവും സന്തോഷവും അനുഭവിക്കാൻ കഴിയുകയില്ലെന്ന് മാത്രമല്ല. അത്തരം കുടുംബജീവിതങ്ങൾ ഇടുങ്ങിയതുമായിരിക്കും.

### മകനും മകളും ആയിരിക്കുമ്പോൾ

നമ്മൾ ഏത് തലത്തിൽ ജീവിക്കുന്നവരാണെങ്കിലും ഒരുതരത്തിൽ നമ്മൾ എല്ലാവരും മകനും മകളുമാണ്. മറ്റുള്ളവർക്ക് നൽകുന്നതിനെക്കാൾ അവരിൽ നിന്ന് സ്വീകരിച്ചിട്ടുള്ളരാണ്. മാതാപിതാക്കളെ ബഹുമാനിക്കാത്ത കുട്ടികളുള്ള സമൂഹം തന്നെ ആദരവില്ലാത്ത സമൂഹമാണ്. അത്തരം സമൂഹങ്ങൾ അത്യാഗ്രഹികളായ ജനങ്ങളാൽ നിറഞ്ഞതായിരിക്കും (AL 189). മാതാപിതാക്കളെ ഉപേക്ഷിച്ച് അവരിരുവരും ഒരു ശരീരായി തീരും (ഉൽപ്പത്തി 2: 24) എന്ന ദൈവവചനം മാതാപിതാക്കളെ പരിപൂർണ്ണമായി ഉപേക്ഷിക്കുവാനല്ല ആവശ്യപ്പെടുന്നത്. കുടുംബം ദമ്പതികളെ മക്കളെന്ന നിലയിലുള്ള അവരുടെ ഉത്തരവാദിത്വത്തിലേക്കുള്ള വിളികൂടിയാണ്.



**കുടുംബത്തിലെ മുതിർന്നവർ**

വാർധക്യത്തിൽ എന്നെ തള്ളിക്കളയരുതേ ബലം ക്ഷയിക്കുമ്പോൾ എന്നെ ഉപേക്ഷിക്കരുതെ (സങ്കീ 71:9) എന്ന സങ്കീർത്തന വാക്യത്തോടെ ആരംഭിക്കുന്ന ഈ ഭാഗം കുടുംബത്തിലുല്ള മുതിർന്നവരോടും വൃദ്ധരോടുമുള്ള ഉത്തരവാദിത്വത്തെകുറിച്ചാണ് വ്യക്തമാക്കുന്നത്. അപ്പൂപ്പന്റെയും അമ്മൂമ്മയുടെയും കുടുംബത്തിലുള്ള സാന്നിദ്ധ്യം വളർന്നുവരുന്ന തലമുറയ്ക്ക് അനുഗ്രഹമാണ്. സമഗ്രമായ രൂപീകരണം കുട്ടികൾക്ക് നൽകാൻ അവരുടെ സാന്നിദ്ധ്യത്തിലൂടെ സാധിക്കും.

**സഹോദരി സഹോദരന്മാർ എന്ന നിലയിൽ**

സഹോദരി സഹോദര ബന്ധത്തിന്റെ ആഴത്തെ എടുത്തുപറയുന്ന ഈ ഭാഗം കരുതലിന്റെയും നിസ്വാർത്ഥസഹായത്തിന്റെയും നവ്യമായ അനുഭവം പകർന്നു നൽകാൻ ഇത്തകരം ബന്ധങ്ങൾക്ക് സാധിക്കുമെന്ന് സൂചിപ്പിക്കുന്നു. വിശാലമായ തലത്തിൽ ഏവരെയും സഹോദരി സഹോദരന്മാരായി ദർശിക്കുന്ന രീതിയിൽ കുട്ടികളെ രൂപപ്പെടുത്താൻ കുടുംബങ്ങൾക്ക് സാധിക്കണം. ചില രാജ്യങ്ങളിൽ രാഷ്ട്രനിയമമുള്ളതിനാൽ കുടുംബങ്ങളിൽ ഒരു കുട്ടി മാത്രമേയുള്ളൂ. ഇത്തരം സാഹചര്യങ്ങളിൽ ഏകകുട്ടിയായി വളരുന്ന കുട്ടികൾ ഒരിക്കലും ഏകാന്തതയിലും സ്വാർത്ഥതയിലും അവരെ സ്വാധീനിക്കാൻ ഇടവരാത്ത രീതിയിൽ മുൻകരുതലുകൾ എടുക്കാൻ സാധിക്കണം.

**വിശാലമായ ഹൃദയം**

ദമ്പതികൾ തമ്മിലും മാതാപിതാക്കളും മക്കളും തമ്മിലും സ്നേഹം പങ്കുവെയ്ക്കുമ്പോൾ വിശാലമായ ഹൃദയത്തോടെ പങ്കുവെയ്ക്കാൻ സാധിക്കണമെന്ന് അപ്പസ്തോലിക ആഹ്വാനം ഓർമിപ്പിക്കുന്നു. യുവതികളായ അമ്മമാർക്കും, മക്കളില്ലാത്ത മാതാപിതാക്കൾതക്കും ഏകരായ അമ്മമാർക്കും സ്നേഹവും കരുതലും നൽകാൻ സാധിക്കണം. കുട്ടികൾ പീഡനത്തിനും ആക്രമണത്തിനും ഇരയാകുമ്പോഴും അവരെ സംരക്ഷിക്കുവാൻ നമുക്ക് ഉത്തരവാദിത്വമുണ്ട്( AL 197). ഓരോ കുടുംബത്തിനും തനതായുള്ള ആചാരങ്ങളും പാരമ്പര്യങ്ങളും സംരക്ഷിക്കേണ്ടതിന്റെ ആവശ്യകതയെകുറിച്ച് ഓർമ്മിപ്പിച്ചുകൊണ്ട് സ്നേഹത്തിന്റെ സന്തോഷത്തിന്റെ അഞ്ചാം അധ്യായം അവസാനിക്കുന്നത്.

കുടുംബത്തിലെ സ്നേഹത്തിന്റെ ഫലദായകത്വം അതിന്റെ വ്യത്യസ്തതലങ്ങളിൽ അവതരിപ്പിക്കാനാണ് അഞ്ചാം അധ്യായം പരിശ്രമിച്ചിട്ടുള്ളത്. ജീവന്റെ പ്രാധാന്യത്തെയും അത് അതിന്റെ ആരംഭത്തിൽ തന്നെ സംരക്ഷിക്കേണ്ടതിന്റെ ആവശ്യകത എടുത്ത് പറയുന്ന ഈ അധ്യായം കഴിഞ്ഞ കാലങ്ങളിൽ സഭ പ്രസിദ്ധീകരിച്ചിട്ടുള്ള പ്രബോധനങ്ങളെ മുറുകെ പിടിച്ചുകൊണ്ടാണ് ആശയങ്ങൾ അവതരിപ്പിക്കുന്നത്.




# ചില അജപാലന കാഴ്ചപ്പാടുകൾ



**റവ. ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ**

തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിൽ അധ്യാപകനും
തമലം ഇടവക വികാരിയുമാണ്



**ആമുഖം**

സഭാപ്രബോധനങ്ങൾക്ക് വിധേയമായി ചില അജപാലനകാഴ്ചപ്പാടുകളാണ് ആറാം അദ്ധ്യായത്തിൽ (199–256) മാർപാപ്പാ വിശകലനം ചെയ്യുന്നത്. ഗാർഹികസഭകൾ എന്ന നിലയിൽ ക്രിസ്തിയ കുടുംബങ്ങളാണ് കുടുംബപ്രേഷിതപ്രവർത്തനങ്ങളിൽ പ്രധാന പങ്ക് വഹിക്കുന്നത്. നവസംസ്കൃതിയിൽ കുടുംബങ്ങൾ മൂല്യാധിഷ്ഠിതവും ശാശ്വതവുമായി നിലനിൽക്കുന്നതിന് ദമ്പതികൾക്ക് ആവശ്യമായ പരിശീലനം നൽകണം. സഭ അതിനുള്ള മാർഗ്ഗങ്ങളും നിർദ്ദേശങ്ങളും കൊടുക്കണം. കുടുംബങ്ങൾ സുവിശേഷം പ്രഘോഷിക്കണം, കുടുംബങ്ങൾ സുവി ശേഷം ആകണം. കാലോചിതമായ മതബോധനവും കുടുംബങ്ങൾക്ക് നൽകണം.

യഥാർത്ഥ സുവിശേഷ പ്രഘോഷണം ആധികാരിക മായ കുടുംബജീവിതം തടസ്സപ്പെടുത്തി വിവേചന ങ്ങൾക്ക് കാരണമാകുന്നതും സംഘർഷത്തിലേക്ക് നയിക്കുന്നതുമായ സാമൂഹിക-സാംസ്കാരിക-സാമ്പത്തിക-രാഷ്ട്രീയ ഇടപ്പെടലുകൾ ഒഴിവാക്കണം.

**ഇടവകയും കുടുംബവും**

കുടുംബങ്ങളുടെ കൂട്ടായ്മ രൂപപ്പെടുത്തുന്ന മഹാകുടുംബമാണ് ഇടവക. കുടുംബങ്ങൾക്കുള്ള അജപാലന ശുശ്രൂഷയിൽ കൂടുതലും നിർവ്വഹിക്കുന്നത് ഇടവകയാണ്. കുടുംബജീവിതത്തിൽ ഉയർന്നുവരുന്ന വെല്ലുവിളികളോടു സുവിശേഷാനുസൃതം സംവാദി ക്കുവാനും ദമ്പതികൾക്ക് ശരിയായ ദിശാബോധം നൽകാനും ഇടവക ശ്രദ്ധിക്കണം.

**അജപാലകരും കുടുംബവും**

കുടുംബങ്ങളെ നിരന്തരം അനുധാവനം ചെയ്യേണ്ട വരാണ് അജപാലകർ. വൈദികപരിശീലനകാലത്ത് കുടുംബങ്ങളെക്കുറിച്ചുള്ള സഭാപ്രബോധനങ്ങളിൽ ആഴപ്പെടണമെന്നും കുടുംബങ്ങൾ വൈദികപരിശീലന ത്തിൽ കൂടുതൽ പങ്കാളികളാകണമെന്നും മാർപാപ്പാ നിർദ്ദേശിക്കുന്നു (203). അക്കാലയളവിൽ വൈദിക വിദ്യാർത്ഥികളെ ഇടവകയിലെ ശുശ്രൂഷകൾക്ക് നിയോഗിക്കണം. അജപാലനശുശ്രൂഷ ദാമ്പത്യസ്നേഹ ത്തിൽ ആഴപ്പെടുത്താൻ മാത്രമല്ല പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്താൻ സഹായിക്കുന്നതുമാകണം.

**അല്മായരും കുടുംബവും**

കുടുംബങ്ങൾക്കുള്ള അജപാലനശുശ്രൂഷയിൽ അല്മായരെ പരിശീലിപ്പിച്ച് പങ്കെടുപ്പിക്കണം. ജീവിതത്തിലെ എല്ലാ മേഖലകളിലെയും അറിവുള്ള, മികവുറ്റ വ്യക്തികളെഅതിനായി നിയോഗിക്കണം. വിവാഹജീവിതത്തിൽ വർഷങ്ങൾ പിന്നിട്ടവരെയും (Experienced Couples) ഉൾപ്പെടുത്തണം. വർദ്ധിച്ചു വരുന്ന ഗാർഹിക പീഡനം, ലൈംഗികാപചയം തുടങ്ങി യവയുടെ വെളിച്ചത്തിൽ സമഗ്രമായ പരിശീലനവും അജപാലനശുശ്രൂശൂഷയും ആവശ്യമാണ്.

**വിവാഹിതരകാൻ നിശ്ചയിച്ചവരുടെ ഒരുക്കം**

വിവാഹത്തിന്റെ മഹത്വവും സൗന്ദര്യവും കണ്ടെത്താൻ യുവദമ്പതികളെ ഒരുക്കണം. ഇന്നത്തെ കാലഘട്ടത്തിൽ കുടുംബങ്ങൾ നേരിടുന്ന വെല്ലു വിളികൾ വിവാഹിതരാകാൻ പോകുന്നവരുടെ ഒരുക്കത്തിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുന്നു. കുടുംബ ങ്ങളിൽ സുവിശേഷം ആകർഷകമായി പ്രഘോഷി ക്കണം. ദാമ്പത്യജീവിതത്തിൽ ഒരുമിച്ച് ജീവിതാവസാനം വരെ ജീവിക്കുവാൻ പരസ്പരം സ്നേഹിക്കുവാൻ യുവദമ്പതികളെ മാർപാപ്പാ ഓർമിപ്പിക്കുന്നു. ഇവിടെ പ്രേഷിതകുടുംബങ്ങളെ പ്രത്യേകമായി പരാമർശിക്കുന്നു (208)

വിവാഹ ഒരുക്കം ജനനത്തോടെ ദമ്പതികളിൽ ആരംഭിക്കുന്നതാണ്; തങ്ങളുടെ മാതാപിതാക്കളിൽ നിന്നും ക്രിസ്തീയ വിവാഹത്തെും ദാമ്പത്യജീവിത ത്തെക്കുറിച്ചും പഠിക്കുന്നവരാണ് വിവാഹത്തിന് ഏറ്റവും

നല്ല ഒരുക്കം നടത്തിയിട്ടുള്ളത്. ദാമ്പത്യം സമർപ്പണം, സ്നേഹം, ദമ്പതികൾ പരസ്പരം പ്രതീക്ഷിക്കുന്നത്, അവർ ഒരുമിച്ച് രൂപപ്പെടുത്താൻ ആഗ്രഹിക്കുന്ന ജീവിതം തുടങ്ങിയവ അറിയണം. ഒരു യാത്രയുടെ അന്ത്യമല്ല വിവാഹം (211) മറിച്ച് ജീവിതാന്ത്യം വരെ എത്തുന്ന എല്ലാ പരീക്ഷണങ്ങളും പ്രശ്നങ്ങളും ഒരുമിച്ച് അഭിമുഖീകരിക്കുമെന്നുള്ള ഉറച്ച തീരുമാനമാണ്.

വിവാഹം ലളിതലും ആത്മീയവുമാകണം. സ്നേഹത്തിനാണ് പ്രഥമസ്ഥാനം. വിവാഹകൂദാശയിലെ അടയാളങ്ങളുടെ അർത്ഥം മനസ്സിലാക്കി വ്യക്തിപരമായി അനുഭവിക്കണം. കാരണം ദൈവകൃപയാൽ ശക്തീകരിക്കപ്പെട്ട് വിശുദ്ധമാക്കപ്പെടുന്ന സ്നേഹം പങ്കുവെയ്ക്കാനുള്ള തീരുമാനമാണിത്. എന്നാൽ ആഡംബരങ്ങളിൽ അതീവ ശ്രദ്ധചെലുത്തുന്നതിനാൽ വിവാഹകൂദാശയുടെ പരിപാവനത ദമ്പതികൾ മറക്കുന്നു. വിവാഹം സാമൂഹ്യാഘോഷമാക്കാനുള്ള ശ്രമത്തിൽ അതിന്റെ കൗദാശികഭാവം നഷ്ടപ്പെടുന്നു. പ്രാർത്ഥനയിൽ അശ്രദ്ധരായി നിൽക്കുന്നു. വിവാഹകൂദാശയുടെ തുടർച്ചയാകണം ദമ്പതികൾ നയിക്കാൻ പോകുന്ന വിവാഹജീവിതം എന്ന് പറയുന്നതുവഴി വിവാഹത്തിന്റെ ആരാധനാപരമായ മാനം കുടുംബത്തിലും നിലനിർത്താൻ പാപ്പാ ആവശ്യപ്പെടുന്നു.

വിവാഹിതരാകുന്നവർ ആയിരിക്കുന്ന അവസ്ഥയിൽ പരസ്പരം അറിയണം. എല്ലാതരത്തിലും പൂർണ്ണരാണെന്ന് ഒരിക്കലും ചിന്തിക്കരുത്. പരസ്പരപൂരകങ്ങളാണ്. ആദരവും അംഗീകാരവും നൽകണം. വിവാഹജീവിതത്തിന്റെ ആദ്യനാളുകളിൽ അനുഭവിക്കുന്ന സ്നേഹം (Young Love)ദമ്പതികൾ ജീവിതാവസാനം വരെ കാത്തുസൂക്ഷിക്കണം. വിവാഹജീവിതത്തിന്റെ ആദ്യവർഷങ്ങളിൽ ദമ്പതികളെ അനുധാവനം ചെയ്യേണ്ടതിന്റെ ആവശ്യകത പ്രത്യേകം എടുത്തു പറയുന്നു (217). വിവാഹജീവിതത്തിന്റെ പുളിപ്പാണ് പ്രത്യാശ എന്ന പാപ്പാ ഓർമിപ്പിക്കുന്നു (219) ദമ്പതികൾ രണ്ടുപേരും വിജയികളാണ്. ആരും തോൽക്കുന്നില്ല ഒറ്റപ്പെട്ടല്ല കൂട്ടായി തീരുമാനങ്ങൾ എടുക്കണം. ഓരോ വിവാഹവും ഒരുതരത്തിൽ രക്ഷാകരചരിത്രമാണ് (221). ഉത്തരവാദിത്വപൂർണ്ണമായ മാതൃത്വവും പിതൃത്വവും ദമ്പതികൾക്ക് അജപാലകർ മനസ്സിലാക്കികൊടുക്കണം.

"കുട്ടികൾ ദൈവത്തിൽ നിന്നും മാതാപിതാക്കൾക്കുള്ള അമൂല്യവും മഹത്തരവുമായ സമ്മാനങ്ങളാണ്. അവരിലൂടെ ദൈവം ലോകത്തെ നവീകരിക്കുന്നു".

കുടുംബത്തിലെ ആഘോഷങ്ങൾ അവിടെയുള്ള സുവിശേഷപ്രഘോഷണ ഉപാധികളാണ്. കൂദാശകേന്ദ്രീകൃത ആത്മീയത രൂപപ്പെടുത്തുന്നതിൽ, കുടുംബപ്രാർത്ഥനയിൽ, ഭക്താഭ്യാസങ്ങൾ അനുഷ്ഠിക്കുന്നതിൽ യുവദമ്പതികളെ മുഹിർന്നവർ നിരന്തരം പ്രോൽസാഹിപ്പിക്കണം.

പരസ്പരമുള്ള സാന്നദ്ധ്യാവബോധം യുവദമ്പതികൾക്കിടയിൽ വളർത്തണം. പരസ്പരം സംലഭ്യരാകണം. നിശബ്ദതയിലും ഈ സാന്നിദ്ധ്യം അനുഭവിക്കണം. ഇത് നഷ്ടമാകുമ്പോഴാണ് സുരക്ഷിതമായ മറ്റിടങ്ങൾ തേടി ദമ്പതികൾ പോകുന്നത്.



സ്നേഹം അനുഭവിക്കുന്ന പരസ്പരസാമീപ്യവും ആഘോഷങ്ങളും അവർക്കുണ്ടാകണം. ജീവിതത്തിലെ ഓരോ പ്രതിസന്ധിയും ഓരോ പുതിയ അറിവ് നൽകും. നിരാശരാകാതെ ഒരുമിച്ച് സ്നേഹത്തിൽ ആഴപ്പെടാനും പ്രശ്നപരിഹാരം കാണാനും ശ്രദ്ധിക്കണം. പരസ്പരമുള്ള ആശയവിനിമയം നിർണ്ണായക പങ്കുവഹിക്കുന്നു. ദമ്പതികൾ തുറവിയുള്ളവരാകണം. ആശയവിനിമയം സമാധാനാന്തരീക്ഷത്തിൽ പരിശീലിപ്പിച്ച് പ്രതിസന്ധികളിൽ പ്രായോഗികമാക്കാനുള്ളതാണ്. പ്രശ്നങ്ങളിൽ ഇടപ്പെടണം ഒഴിഞ്ഞുമാറരുത്.

**പ്രായോഗിക നിർദ്ദേശങ്ങൾ**

ദാമ്പത്യജീവിതം വിശ്വസ്തതയിലും വിശുദ്ധിയിലും ജീവിക്കാൻ പാപ്പാ ചില നിർദ്ദേശങ്ങൾ നൽകുന്നു.

- അജപാലകർ കുമ്പസാരം, ആത്മീയ ഉപദേശം , ധ്യാനം തുടങ്ങിവയിലൂടെ കുടുംബങ്ങളെ വിശ്വാസത്തിൽ വളർത്തണം.
- ഒരുമിച്ച് നിലനിൽക്കാൻ ഒരുമിച്ച് പ്രാർത്ഥിക്കണം.
- ദൈവവചനമാണ് കുടുംബത്തിന്റെ ജീവനും ആത്മീയതയ്ക്കും ഉറവിടം. പ്രാർത്ഥനാപൂർവ്വം വി. ബൈബിൾ വായിക്കണം.
- ഇടവകകൾ, സഭാ സ്ഥാപനങ്ങൾ, ഭക്തസംഘടനകൾ വഴി കുടചുംബങ്ങളെ സഹായിക്കണം.
  ഒരേ സ്ഥലത്ത് താമസിക്കുവന്നവരുടെ സംഗമം
- ദമ്പതീ ധ്യാനം, വിവാഹാനന്തര കൗൺസിലിംഗ്
- കുടുംബപ്രേക്ഷിത രൂപീകരണം
- ഗാർഹിക പീഡനം, അവിശ്വസ്തത, അസക്തികൾ തുടങ്ങിയവ കൈകാര്യം ചെയ്യുന്ന സാമൂഹ്യസേവന കേന്ദ്രം
- ആധ്യാത്മീക വളർച്ചയ്ക്കാവശ്യമായ പരിപീടികൾ
- പ്രശ്നക്കാരായ കുട്ടികളെ സഹായിക്കുവാൻ പ്രവർത്തിപരിചയ ക്ലാസ്സുകൾ
- ഇടവക ഓഫീസ് ഇത്തരം സഹായങ്ങൾ കടുംബങ്ങൾക്ക് ലഭ്യമാക്കുന്ന കേന്ദ്രീകൃത സംവിധനമായി പ്രവർത്തിക്കണം.

**അനുഭാവപൂർണ്ണമായ കരുതലും അനുധാവവും**

ദാമ്പത്യബന്ധം തകർന്നവർക്കുള്ള സംരക്ഷണം മാർപാപ്പാ സവിശേഷമായി പരാമർശിക്കുന്നു, കാലോചിതമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുന്നു. വിവാഹമോചനം തിന്മയാണ്. വിവാഹബന്ധം വേർപ്പിരിയൽ എന്ന രോഗം പടരാതിരിക്കുവാൻ അജപാലകർ ശ്രദ്ധിക്കണം (246). ദാമ്പത്യബന്ധം ശക്തിപ്പെടുത്തലാണ് അജപാലകരുടെ ദൗത്യം.



എങ്കിലും അനുരഞ്ജന ചർച്ചകളെല്ലാം പരാജയപ്പെടുമ്പോൾ വ്യക്തിമഹതത്വവും കുട്ടികളുടെ നന്മയും സംരക്ഷിക്കുവാൻ ആരെയും കൂടുതൽ മുറിവേൽപ്പിക്കാതെ അവസാനമാർഗ്ഗമായി മാത്രമേ വിവാഹം വേർപ്പിരിയൽ പരിഗണിക്കാവൂ. അത്തരത്തിൽ വേദനിക്കുന്നവർക്ക് ബഹുമാനവും കരുതലും നൽകണം. ദാമ്പത്യവിശ്വസ്തത കാത്ത് സൂക്ഷിക്കുന്ന വിവാഹമോചനം നേടിയവർക്ക് ആവശ്യമായ പരിപോഷണം വി. കുർബാനയിൽ നിന്ന് സ്വീകരിക്കുവാൻ പ്രോൽസാഹിപ്പിക്കണം. അവരെ സഭയുടെ ഭാഗമായി കരുതി ഇടവകയും അജപാലകരും സഹായിക്കണം. ശ്രദ്ധാപൂർവ്വമായ വിവേചനശക്തിയും ആദരാപൂർണ്ണമായ പിന്തുണയും ആവശ്യമാണ്. ഇതൊരിക്കലും വിവാഹത്തിന്റെ അവിഭാജ്യത ഇല്ലാതാക്കുന്നതോ വിശ്വാസത്തെ ക്ഷയിക്കുന്നതോ എന്നതോ അല്ല. പിന്നെയോ ക്രിസ്തീയ സ്നേഹത്തിന്റെ പ്രകടനമാണ്. വിവാഹമോചന നടപടികൾ ലഘൂകരിക്കുവാനും കാലതാമസം ഒഴിവാക്കുവാനും രൂപതാദ്ധ്യക്ഷന്മാരെ ഓർമിപ്പിക്കുന്നു.

വിവാഹം വേർപ്പിരിയൽ, വിവാഹോചനം എന്നിവയുടെ തികത്ഫലങ്ങൾ അനുഭവിക്കുന്ന നിഷ്കളങ്കരായ കുട്ടികളെ പ്രത്യേകം പരാമർശിക്കുന്നു. കുട്ടികളുടെ നന്മയായിരിക്കണം പ്രഥമ പരിഗണന (245) . വിവാഹം വേർപ്പിരിയുന്നതിന് കുട്ടികളെ ജാമ്യക്കാരാക്കരുത്. ദമ്പതികൾ പരസ്പരം നല്ലത് പറയുന്നത് കേട്ട് കുട്ടികൾ വളരണം. ഒരാളെ തോൽപ്പിക്കുവാൻ കുട്ടികളെ കരുവാക്കരുത്. അതൊരിക്കലും സുഖപ്പെടുത്താനാവാത്ത മുറിവ് അവരിൽ നൽകും. മിശ്രവിവാഹം, വിശ്വാസിയും അവിശ്വാസിയും തമ്മിലുള്ള വിവാഹം തുടങ്ങിയവയും ചർച്ചചെയ്യുന്നു. സ്വവർഗ്ഗാനുരാഗികളെ (Save sex attraction) അനുഭാവപൂർവ്വം പരിഗണിച്ച് നിർദ്ദേശങ്ങൾ നൽകി അതിൽ തെറ്റ് പറഞ്ഞുകൊടുക്കണം. മാതാപിതാക്കളിൽ ആരെങ്കിലും ഒരാൾ മാത്രമുള്ള (Single parent) കുടുംബങ്ങൾക്ക് അജപാലനകരുതലിന്റെ പരിധിയിൽ ആവശ്യമായ പ്രോൽസാഹനവും പിന്തുണയും നൽകണം. പ്രിയപ്പെട്ടവരുടെ മരണംമൂലം വേദനിക്കുന്ന ദമ്പതികൾക്കും കുടുംബങ്ങൾക്കും വിശ്വാസ വെളിച്ചം പകർന്നു കൊടുത്ത് കൊണ്ട് ഉത്ഥാനത്തിന്റെ കവാടങ്ങൾ വചനാധിഷ്ഠിതമായി അവർത്ത് തുറന്ന് കൊടുക്കണം. പ്രാർത്ഥനയിലൂടെ മരിച്ചവരോടുള്ള ബന്ധം നിലനിർത്താനും പാപ്പാ ഉദ്ബോദിപ്പിക്കുന്നു. കുടുംബങ്ങൾ ഭൂമിയിലെ സ്വർഗ്ഗങ്ങൾ ആകുമ്പോൾ സ്വർഗ്ഗീയ സന്തോഷം കൂടുതലായി നമുക്ക് അനുഭവിക്കുവാൻ സാധിക്കും. അജപലാനശുശ്രൂഷയിൽ പ്രാവർത്തികമാക്കാൻ മാർപാപ്പാ നൽകുന്ന സൂചനകൾ ദാമ്പത്തിക ജീവിതത്തിന്റെ ശ്രേഷ്ഠതയും സൗന്ദര്യവും വെളിപ്പെടുത്തുന്നു.

## വിജ്ഞാനലോകം

### പൊതു വിജ്ഞാനം

**വർഗ്ഗീസ് ജോർജ്ജ് കൊച്ചുവിളയിൽ**

1. റോമിലെ ഭവനരഹിതർക്ക് മാർപാപ്പയുടെ ഉപവികാര്യത്തിൽ നിന്ന്– ഫ്രാൻസിസ് മാർപാപ്പയുടെ ഏറ്റവും ഒടുവിലത്തെ സമ്മാനം?

   **സൗജന്യ മെഡിക്കൽ ഹെൽത്ത് ക്ലിനിക്.**

2. മലങ്കര കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ട മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ (തൊഴിയൂർ) അദ്ധ്യക്ഷൻ ?

   **പൗലോസ് മാർ പീലക്സിനോസ് മെത്രാപോലീത്ത (1977 ആഗസ്റ്റ് 28)**

3. ബത്തേരി രൂപതയുടെ പ്രഥമ മെത്രാൻ ?

   **അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനി**

4. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ ഏക ബസലിക്ക ഏത് ? ഈ ദൈവാലയം സ്ഥാപിച്ചതെന്ന് ?

   **സമാധാന രാജ്ഞി ബസലിക്ക–പാളയം 1933 മാർച്ച് 11 ന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് കൂദാശചെയ്തു.**

5. കഡ്കി എക്സാർക്കേറ്റിന്റെ പ്രഥമ അദ്ധ്യക്ഷൻ ?

   **തോമസ് മാർ അന്തോണിയോസ് തിരുമേനി**




# കുട്ടികളുടെ കൂടുതൽ മെച്ചപ്പെട്ട പരിശീലനം



**റവ. ഫാ. ഷീൻ പാലക്കുഴി**
മാർ ഈവാനിയോസ് കോളേജിൽ ബർസാറും
പാപ്പാല ഇടവകയിൽ വികാരിയുമാണ്




കുട്ടികളെ സൻമാർഗ്ഗത്തിലും, മാനുഷികമൂല്യങ്ങളിലും, വിശ്വാസത്തിലും വളർത്തുന്നതിൽ മാതാപിതാക്കൾക്കുളള ഉത്തരവാദിത്വമാണ് ഏഴാം അദ്ധ്യായത്തിൽ (259–290) വിശദീകരിക്കുന്നത്. കുടുംബത്തിന്റെ കർത്തവ്യ നിർവ്വഹണത്തിൽ പ്രധാനപ്പെട്ടവയാണിവ. അത് കുടുംബങ്ങൾ ബോധപൂർവ്വം താൽപര്യത്തോടും യുക്തിസഹജമായും അനുയോജ്യമായ വിധത്തിലും നിർവ്വഹിക്കണം.

കുട്ടികൾ അവരുടെ ഒഴിവു സമയം ആരുടെ കൂടെയെന്നും, മാധ്യമങ്ങളിലൂടെ അവർക്കു മുമ്പിൽ വരുന്നത് ആരെന്നും, അവരുടെ ഉല്ലാസങ്ങൾ ആരു നൽകുന്നതെന്നും മാതാപിതാക്കൽ അറിയണം.കൂടുതൽ സമയം കുട്ടികളുടെ കൂടെ ചെലവഴിക്കണം. ലൈംഗിക ദുരുപയോഗം, മയക്കുമരുന്നിന്റെ ഉപയോഗം തുടങ്ങിയവയിലെ അപകട സാധ്യതയെക്കുറിച്ച് മുന്നറിയിപ്പ് നൽകണം.

### ഒഴിയാബാധ പരിശീലനമല്ല (Obsession is not Education)

കുട്ടികളെ നിരന്തരം പിന്തുടർന്ന് സദാചാരബോധം ജനിപ്പിക്കാനാകില്ല. അനുയോജ്യമായ സമയത്ത് പരിശീലനം നൽകണം. സമയം സ്ഥലത്തേക്കാൾ മഹത്തരമാണ്. അവരെ സ്വാതന്ത്ര്യത്തിലും, പക്വതയിലും, അച്ചടക്കത്തിലും, സ്വയം പര്യപ്തതയിലും വളർത്തണം. പ്രത്യക്ഷമായി കുട്ടികൾ എവിടെ ആരുടെ കുടെ നിൽക്കുന്നു എന്നതിലുപരി അസ്ഥിത്വപരമായി അവരുടെ ബോധ്യങ്ങളിൽ, ലക്ഷ്യങ്ങളിൽ, ആഗ്രഹങ്ങളിൽ, സ്വപ്നങ്ങളിൽ എവിടെ നിൽക്കുന്നുവെന്ന് മനസ്സിലാക്കണം.

### കുട്ടികളുടെ ധാർമ്മിക പരിശീലനം

മാതാപിതാക്കളുടെ പ്രഥമ കടമയാണിത്. ധാർമ്മിക മൂല്യങ്ങൾ പകർന്നു നൽകി അവരുടെ മനോഗതി രൂപപ്പെടുത്തണം. നല്ല ശീലങ്ങളിൽ വളർത്തി നൻമയോടുള്ള സ്വാഭാവിക ചായ്‌വ് ഉളവാക്കണം. മഹത്തായ മൂല്യാവബോധം നൽകി അവരെ സമൂഹത്തിന് അനുയോജ്യരായി വളർത്തണം. കുട്ടികൾക്ക് മനസ്സിലാകുന്ന ഭാഷയിൽ സദാചാര പരിശീലനം ലളിതവും ക്രിയാത്മകവും ആക്കണം. മൂല്യങ്ങൾ അടിച്ചേൽപ്പിക്കരുത്. സ്വതന്ത്രമായി പരിശീലിക്കണം. മന:ശക്തിയെ ബലവത്താക്കി ചില നല്ല പ്രവൃത്തികൾ ആവർത്തിച്ചു ചെയ്യുന്നതാണ് ധാർമ്മിക പെരുമാറ്റത്തിന് അടിസ്ഥാനം.

### സ്വാതന്ത്ര്യം ദാനമാണ്

മൂല്യങ്ങളിൽ മഹത്താണ് സ്വാതന്ത്ര്യം. എന്നാൽ അത് ദുഷിപ്പിക്കുന്നതും നഷ്ടപ്പെടാൻ സാധ്യതയുള്ളതുമാണ്. അതിനാൽ അതിന്റെ യുക്തിസഹജമായ ഉപയോഗത്തെക്കുറിച്ച് കുട്ടികളെ ബോധ്യപ്പെടുത്തണം. സ്വതന്ത്രമായി നന്മ ചെയ്യാൻ സ്വാതന്ത്ര്യ ബോധം കൈമാറുന്ന വിധത്തിൽ സദാചാര പരിശീലനം നടക്കണം. ഒരു പ്രവൃത്തിയുടെ ആന്തരിക തത്വമാണ് പുണ്യം. സ്വാതന്ത്ര്യത്തെ രൂപപ്പെടുത്തുന്ന, ശക്തിപ്പെടുത്തുന്ന പ്രചോദനമാണ് പുണ്യജീവിതം.

### പ്രോത്സാഹകമായ തിരുത്തലിന്റെ മൂല്യം

ദുർനടപ്പിന് പ്രതിഫലമുണ്ടെന്ന് കുട്ടികൾക്ക് മനസ്സിലാക്കി കൊടുക്കണം. ചെയ്ത തെറ്റുകൾക്ക് ക്ഷമ ചോദിക്കാനും, ഉപദ്രവത്തിന് പരിഹാരം ചെയ്യാനും കുട്ടികളെ പരിശീലിപ്പിക്കണം. തെറ്റു തിരുത്തൽ മാതാപിതാക്കളുടെ കടമയാണ്. കുട്ടികളോടുള്ള സ്നേഹത്തിന്റെ പ്രതിഫലനമാണ്. കുട്ടികളുടെ ശ്രമങ്ങളെ അംഗീകരിക്കുന്നതിന്റെ അടയാളമാണ്. തെറ്റു ചെയ്യുന്ന കുട്ടിയെ തിരുത്തണം. ഒരിക്കലും ശത്രുവായി കാണരുത്. സ്ഥിരമായി ശിക്ഷിക്കുന്ന മനോഭാവം കുട്ടികളെ ദ്രോഹിക്കലാണ്.

അച്ചടക്കം നിരുൽസാഹപ്പെടുത്താനല്ല, മറിച്ച് കൂടുതൽ വളരാനുള്ള ഉത്തേജനമായിരിക്കണം. കുട്ടികളെ അവരുടെ ഇഷ്ടമനുസരിച്ച് ജീവിക്കാൻ അനുവദിച്ചാൽ ഉത്തരവാദിത്വബോധം അവർക്ക് നഷ്ടമാകും. വ്യക്തി മാഹാത്മ്യത്തിലും, വ്യക്തിഗത അനന്യതയിലും അവകാശ ബോധത്തിലും വളർത്തണം. മൂല്യങ്ങൾ അഭ്യസിപ്പിക്കുന്നതിൽ കുട്ടികളുടെ പ്രായവും കഴിവും പരിഗണിക്കണം. സാവധാനത്തിലെ മൂല്യങ്ങൾ സ്വായത്തമാക്കാനാവൂ.

**കുടുംബം മൂല്യങ്ങളുടെ പ്രഥമ വിദ്യാലയം**

മാനുഷിക മൂല്യങ്ങളുടെ വിളനിലമാകണം കുടുംബങ്ങൾ. അവിടെ പരിശീലിക്കേണ്ട മൂല്യങ്ങളെ ദോഷകരകരമായി ബാധിക്കുന്ന പരിപാടികളും, പരസ്യങ്ങളും മാർപാപ്പ പരാമർശിക്കുന്നു. സാങ്കേതിക വിദ്യയുടെ വളർച്ചയും തൽഫലമായ മാനസിക സംഘർഷങ്ങൾക്കും പരിഹാരമായി കുട്ടികളെ പ്രത്യാശയിൽ വളർത്തണം. മാധ്യമങ്ങളോട് വിവേക പൂർവ്വവും, വിമർശനാത്മകവുമായ സമീപനം സ്വീകരി ക്കണം. തീരുമാനങ്ങളിൽ സംയമനവും താല്പര്യ മില്ലായ്മയും പ്രകടമാകുന്നതുവഴി സ്വയം മതിപ്പ് വർദ്ധിക്കും. അതുമൂലം മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തെ ബഹുമാനിക്കാൻ പഠിക്കും.

സാമൂഹ്യവൽക്കരണത്തിന്റെ ആദ്യപശ്ചാത്തലവും കുടുംബമാണ്. മറ്റുള്ളവരെ സ്നേഹിക്കാൻ, കേൾക്കാൻ, പങ്കുവയ്ക്കാൻ, ക്ഷമിക്കാൻ, ആദരിക്കാൻ, പരസ്പരം സഹായിക്കാൻ കുട്ടികൾ ശീലിക്കുന്നത് കുടുംബത്തി ലാണ്.

**വിദ്യാഭ്യാസം**

ക്രിസ്തീയ സമൂഹങ്ങൾ കുടുംബങ്ങൾ നിർവ്വഹി ക്കുന്ന വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് പിന്തുണ നൽകണം. മതബോധനത്തിലൂടെയുള്ള സമഗ്രവിദ്യാ ഭ്യാസം പ്രോത്സാഹിപ്പിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. ലോകവും സമൂഹവും നമ്മുടെ ഭവനമാണെന്ന ബോധ്യം ഉറപ്പിക്കുന്നതാകണം വിദ്യാഭ്യാസം. മറ്റുള്ളവരുടെ വേദനകളിൽ അവരോട് സഹാനുഭൂതി പ്രകടിപ്പിക്കാൻ കുട്ടികളെ സഹായിക്കുന്നതാകണം. കത്തോലിക്കാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ സുപ്രധാന പങ്ക് ഇവിടെ പാപ്പാ സവിശേഷമായി എടുത്തു പറയുന്നു.

'ക്രിസ്തുവിന്റെ സ്നേഹത്തിലൂടെ ലോകത്തെ കാണാനും ജീവിതം ദൈവസ്നേഹത്തിനുള്ള വിളിയാ ണെന്ന് മനസ്സിലാക്കി പക്വതയുള്ള വ്യക്തികളായി രൂപപ്പെടാൻ കുട്ടികളെ ഈ സ്ഥാപനങ്ങൾ സഹായി ക്കണം'.

പരിസ്ഥിതി സംരക്ഷണത്തിന്റെ പ്രാധാന്യം കുടുംബത്തിൽ നിന്നാണ് പഠിക്കുന്നത്. പ്രകൃതി നമ്മുടെ പൊതുഭവനമാണ്. അതിനെ സംരക്ഷിക്കണം. ഉപഭോഗസംസ്കാരത്തിന്റെ ശീലങ്ങളും മൂല്യങ്ങളും ഉപേക്ഷിക്കണം. പരസ്പരം ഒത്തുവസിക്കുന്നിടമാണ് കുടുംബം. കൂട്ടായ്മതത്വവും ഫലദായകതത്വവും ഉൾക്കൊള്ളുന്ന പ്രഥമസാമൂഹ്യ സംവിധാനമാണ് കുടുംബം.

**ലൈംഗിക വിദ്യാഭ്യാസത്തിന്റെ ആവശ്യം**

രണ്ടാം വത്തിക്കാൻ കൗൺസിലിനെ ഉദ്ധരിച്ച്



സുനിശ്ചിതവും ജാഗ്രതയോടുമുള്ള ലൈംഗിക വിദ്യാഭ്യാസം കുട്ടികൾക്കും കൗമാരക്കാർക്കും നൽകണമെന്ന് പാപ്പാ വ്യക്തമാക്കുന്നു. കത്തോലിക്കാ വിദ്യാഭ്യാസസ്ഥാപനങ്ങൾ ഇതൊരു വെല്ലുവിളിയായി ഏറ്റെടുത്ത് പ്രാവർത്തികമാക്കണമെന്ന് ഓർമിപ്പിക്കുന്നു. പരസ്പര സ്നേഹത്തിന്റെയും ആത്മദാനത്തിന്റെയും വിശാലമായ പശ്ചാത്തലത്തിൽ മാത്രമേ ഇത് ഫലപ്രദമായി നടത്താനാകൂ. പൂർണ്ണ പക്വത പ്രാപിക്കാത്ത കുട്ടികളെ സഹായിക്കുന്ന തരത്തിൽ പുതിയതും കൂടുതൽ അനുയോജ്യവും ലളിതവുമായ ഭാഷ ലൈംഗിക വിദ്യാഭ്യാസത്തിൽ ഉപയോഗിക്കണം. ലൈംഗിക തൃഷ്ണയെ ആത്മജ്ഞാനത്തിലും ആത്മ നിയന്ത്രണത്തിലും വളരുവാൻ പാകത്തിൽ വഴിതിരിച്ചു വിടണം. ലൈംഗിക വിദ്യാഭ്യാസം ആരോഗ്യകരമായ ജീവിത വിശുദ്ധി പരിപോഷിപ്പിക്കണം. ഉപയോഗ വസ്തുവായി കരുതപ്പെടാതെ വ്യക്തി മഹത്വം ഹനിക്കാതെ, നമ്മുടെ സ്വകാര്യതയെ സംരക്ഷി ക്കുവാനിതു സഹായിക്കും.

ആത്മദാനപരമായ സ്നേഹമാണ് ലൈംഗികതയെ അർത്ഥപൂർണ്ണമാക്കുന്നത്. ദാമ്പത്യ ജീവിതത്തിനാണ് ലൈംഗികത ദമ്പതികളുടെ സമ്പൂർണ്ണസമർപ്പണത്തിന്റെ അടയാളമാകുന്നത് ലൈംഗിക വിദ്യാഭ്യാസം വ്യത്യസ്തതകളോടുള്ള ആദരവും അംഗീകാരവും ഉൾക്കൊള്ളുന്നതാകണം. ലിംഗവ്യത്യാസം അംഗീകരിച്ച് യുവജനങ്ങൾ പരസ്പരം മനസ്സിലാക്കണം. സ്വന്തം ശരീരത്തെ സൃഷ്ടിച്ചതുപോലെ സ്വീകരിക്കണം. ദൈവസൃഷ്ടിയുടെ ജീവ ശാസ്ത്രഘടനയിൽ മാറ്റം വരുത്താൻ ആർക്കും കഴിയില്ല.

**വിശ്വാസ കൈമാറ്റം കുടുംബങ്ങളിൽ**

കുടുംബങ്ങൾ വിശ്വാസ പരിശീലനത്തിന്റെ ഇടങ്ങളാകണം. മാമ്മോദീസായിലൂടെ ആരംഭിക്കുന്ന വിശ്വാസ ജീവിതം മാതാപിതാക്കളിലൂടെ വളർച്ച പ്രാപിക്കുന്നു. കുടുംബത്തിലെ മതബോധനത്തിലൂടെ കുടുംബങ്ങൾ സുവിശേഷവൽക്കരണത്തിന്റെ ഭാഗ മാകണം. കുടുംബ പ്രാർത്ഥനകളും മറ്റു ഭക്താഭ്യാ സങ്ങളും കുടുംബങ്ങൾ കേന്ദ്രീകൃതമായ സുവിശേഷ പ്രഘോഷണത്തിന്റെ ശക്തമായ വഴികളാണ്. സ്പഷ്ടമായ സുവിശേഷ പ്രഘോഷണത്തിലൂടെയും പ്രസ്തുത ദൗത്യ നിർവ്വഹണം കൂടുതൽ സജീവ മാക്കാൻ സാധിക്കും അവസാനം വി. മോനി ക്കായെപ്പോലെ ക്രിസ്തുവിൽ നിന്നും അകന്നുപോയ മക്കൾക്കുവേണ്ടി നിരന്തരം പ്രാർത്ഥിക്കുന്ന അമ്മമാരോട് നന്ദി പ്രകടിപ്പിച്ച് മാർപാപ്പാ തന്റെ ചിന്തകൾ അവസാനിപ്പിക്കുന്നു.




കവർസ്റ്റോറി

# വിവാഹവഴിയിലെ കാരുണ്യസ്പർശം



**റവ. ഡോ. തോമസ് കുഴിനാപ്പുറത്ത്**

തിരുവനന്തപുരം മേജർ അതിരൂപത ജുഡീഷ്യൽ വികാരി



വിവാഹജീവിതം ഇന്ന് മറ്റെന്നത്തേതിനെക്കാളും ഏറെ സങ്കീർണ്ണതകളുടെ പാതയിലൂടെയാണ് മുന്നേറിക്കൊണ്ടിരിക്കുന്നത്. പരസ്പര പ്രതിബദ്ധതയില്ലാത്ത ബന്ധങ്ങളും സാമ്പത്തിക സ്വയംപര്യാപ്തതയും മാധ്യമലോകത്തെ ദുഷ്പ്രവണതകളും വിവാഹബന്ധമാകുന്ന സുവർണ്ണചരട് അറ്റുപോകുന്നതിന് പലപ്പോഴും വഴി മരുന്നിടുകയാണ് ചെയ്യുന്നത്. ഈ പശ്ചാത്തലത്തിൽ ആഗോള കത്തോലിക്കാസഭാ പരി. ഫ്രാൻസിസ് മാർപാപ്പായുടെ നേതൃത്വത്തിൽ കുടുംബത്തെയും വിവാഹബന്ധത്തെയും കുറിച്ച് ഗൗരവമായി ചിന്തിക്കുന്നതിനും പഠിക്കുന്നതിനും വേണ്ടി 2014 ഒക്ടോബറിലും 2015 ഒക്ടോബറിലും രണ്ട് സുന്നഹദോസുകൾ വിളിച്ചുചേർക്കുകയുണ്ടായി. ഈ സുന്നഹദോസുളിൽ ഉരുത്തിരിഞ്ഞ കണ്ടെത്തലുകളുടെ വെളിച്ചത്തിൽ ഇക്കഴിഞ്ഞ ഏപ്രിൽ 8 ന് 'സ്നേഹത്തിന്റെ ആനന്ദം'(Amoris Laetitia) എന്ന അപ്പസ്തോലിക പ്രബോധനം പരി. പിതാവ് പുറത്തിറക്കുകയുണ്ടായി. ഈ പ്രബോധനത്തിന്റെ ഒരു സുപ്രധാന ഭാഗമാണ് അതിന്റെ 8-ാം അധ്യായം. ഈ പ്രബോധനത്തിന്റെ 292 മുതൽ 312 വരെയുള്ള ഖണ്ഡികകൾ ഉൾപ്പെടുന്ന 8-ാം അധ്യായത്തിൽ വിവാഹജീവിതത്തിൽ അപജയങ്ങൾ സംഭവിച്ചവരോട് പുലർത്തേണ്ട കരുണാമസൃണമായ സമീപനത്തെക്കുറിച്ച് ഊന്നിപ്പറയുകയാണ് പരി. പിതാവ്.

**വിവാഹജീവിതത്തിന്റെ ദൈവശാസ്ത്രം**

വിവാഹകൂദാശയുടെ ദൈവശാസ്ത്രം പങ്കവെയ്ക്കാനാണ് ഈ അധ്യായത്തിന്റെ പ്രാരംഭ ഭാഗം മാർപാപ്പ നീക്കിവെച്ചിരിക്കുന്നത്. ക്രിസ്തുവിന് തന്റെ മണവാട്ടിയായ സഭയോടുള്ള സ്നേഹത്തെയാണ് ഇതിന് മാതൃകയായി ഈ പ്രബോധനത്തിൽ ചൂണ്ടികാണിക്കപ്പെടുന്നത്. "അവൻ സഭയെ വിശുദ്ധീകരിക്കുന്നതിന് ജലം കൊണ്ട് കഴുകി വചനത്താൽ വെൺമയുള്ളതാക്കി. ഇത് അവളെ കറയോ, ചുളിവോ മറ്റ് കുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്ക് തന്നെ പ്രതിഷ്ഠിക്കുന്നതിനും അവൾ കളങ്കരഹിതയും പരിശുദ്ധയുമായിരിക്കുന്നതിനും വേണ്ടിയാണ്" (എഫേ 5: 26-27). വിവാഹജീവിതത്തിലെ സ്നേഹം ക്രിസ്തുവിന് സഭയുമായിയുണ്ടായിരുന്ന ബന്ധത്തിന്റെ മാതൃകയിൽ സ്വതന്ത്രവും,വിശ്വസ്തവുംനിഷേധക(Exclusive)വുമായിരിക്കണമെന്ന ഉദ്ബോധനത്തോടെയാണ് പ്രമാണരേഖയുടെ 292-ാം ഖണ്ഡിക ആരംഭിക്കുക. ഈ സ്നേഹത്തിൽ അടിസ്ഥാനമുറപ്പിച്ചിരിക്കുന്നതുകൊണ്ട് പരസ്പരം സമ്പൂർണ്ണമായി നൽകുകയും സ്വീകരിക്കുകയും ചെയ്യുന്ന സ്ത്രീയും പുരുഷനും അവരുടെ വിവാഹജീവിതത്തിൽ അവസാനശ്വാസം വരെ സമർപ്പിതരായി കഴിയേണ്ടവരാണെന്ന് പരി. പിതാവ് പഠിപ്പിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിവാഹത്തെ സംബന്ധിച്ച ആരാധനാക്രമ ദൈവശാസ്ത്രവും ഈ സന്ദർഭത്തിൽ ഏറെ പ്രസക്തമാണ്. വിവാഹ ഉടമ്പടിയിൽ വധുവരന്മാരുടെ സമ്മതം മോതിരം കൈമാറുന്നതിലൂടെ ക്രിസ്തു തന്റെ മണവാട്ടിയായ സഭയ്ക്ക് തന്റെ തിരുശരീരരക്തങ്ങൾ നൽകികൊണ്ട് ചെയ്ത ഉടമ്പടിയോടാണ് സാദൃശ്യപ്പെടുത്തിയിരിക്കുന്നത്. "ജയം നൽകുന്ന നിന്റെ തിരുശരീരവും തിരുരക്തവും അവൾക്ക് നീ മോതിരമായി വെടിപ്പോടെ നൽകുകയും നിന്റെ സന്തോഷരശ്മിയാൽ അവളെ പ്രശോഭിപ്പിക്കുകയും ചെയ്തു". (വിവാഹകൂദാശ, ഒന്നാം ശുശ്രൂഷ, സെദറ). സ്വന്തം ശരീരരക്തങ്ങളാകുന്ന ഉടമ്പടി അടയാളം കൊണ്ടാണ് ക്രിസ്തു തന്റെ സഭയെ വിവാഹം ചെയ്തത്. സ്വന്തം ജീവനും ശരീരവും രക്തവും നൽകുന്ന ഉടമ്പടിയാണ് വിവാഹത്തിലേതെന്ന് ക്രിസ്തു പഠിപ്പിക്കുകയായിരുന്നു.

അതൊടൊപ്പം വിവാഹത്തിൽ ദമ്പതികളുടെ നന്മ ഉറപ്പാക്കപ്പെടണമെന്ന് ഉദ്ബോധനവും മാർപാപ്പായുടെ പ്രബോധനത്തിലുണ്ട്. ദമ്പതികളുടെ നന്മകൊണ്ട് മാത്രം വിവാഹത്തിന്റെ ലക്ഷ്യം പൂർത്തീകരിക്കപ്പെടുന്നില്ല. മനുഷ്യജീവന്റെ സംപ്രേഷണത്തിൽ (Transmission)

കണ്ണികളായി ഭവിക്കുന്നതിന് ദമ്പതികൾക്കുള്ള അനിഷേധ്യമായ ഉത്തരവാദിത്വത്തെകുറിച്ചും മാർപാപ്പാ ഈ പ്രബോധനത്തിൽ പഠിപ്പിക്കുന്നു. (292)

വിവാഹത്തിലൂടെ ഉടലെടുക്കുന്ന ഗാർഹികസഭ ലോകമാകുന്ന ഗോതമ്പുമാവിനെ പുതുജീവൻ നൽകി പുളിപ്പിക്കുന്ന പുളിമാവായി വർത്തിക്കണമെന്ന ആനുശാസനവും ഇവിടെ കണ്ടെത്താനാവും (292).

**വിവാഹജീവിതത്തിലെ അപജയങ്ങൾ**

മാറിവരുന്ന സാമൂഹിക ചുറ്റുപാടുകളിൽ വിവാഹ ജീവിതത്തിലെ അപജയങ്ങൾ അത്ര അസാധാരണ മല്ലാതായിരിക്കുന്നു. തന്മൂലം മാമോദിസ മുക്കപ്പെട്ട വരെങ്കിലും കൂദാശാപരമായ വിവാഹജീവിതം നയിക്കാത്തവരുടെ എണ്ണം സഭയിൽ അത്ര ചെറുതല്ല എന്ന വസ്തുത അല്പം ആശങ്കയോടെ മാർപാപ്പ പങ്കുവെയ്ക്കുന്നു. കൂദാശപരമായ വിവാഹജീവിതം നയിക്കുന്നതിന് സാഹചര്യമില്ലാതിരിക്കെ രജിസ്റ്റർ വിവാഹമോ, ഇതരമതവിശ്വാസമനുസരിച്ചുള്ള വിവാഹ മോ നടത്തി ജീവിതം നയിക്കുന്ന ദമ്പതികളോടു കരുണാപൂർണ്ണമായ അജപാലനം സമീപനം കൈ കൊണ്ട് അവരെ കൂദാശാജീവിതത്തിലേക്ക് ആനയി ക്കേണമെന്ന് പരി. പിതാവ് പഠിപ്പിക്കുന്നു (293).

ചില രാജ്യങ്ങളിൽ ഇത്തരത്തിലുള്ള വിവാഹബന്ധ ങ്ങളുടെ സംഖ്യ ഏറിവരികയാണെന്നുള്ള ആശങ്കയും പരി. പിതാവ് മുന്നോട്ടുവെയ്ക്കുന്നു. വിവാഹാ ഘോഷങ്ങളുടെ ഭാരിച്ച ചെലവുകൾ വഹിക്കുന്നതിനുള്ള ബുദ്ധിമുട്ടും ഇതിന് കാരണമായി പരി.പിതാവ് ചൂണ്ടിക്കാട്ടുന്നുണ്ട്. എന്നാൽ ഇത്തരം ബന്ധങ്ങിൽ കുടുംബമൂല്യങ്ങൾ നിരാകരിക്കപ്പെടുന്നു എന്നർത്ഥമില്ല. ഇത്തരം സാഹചര്യങ്ങളിൽ സുവിശേഷാധിഷ്ഠിതവും കരുണാർദ്രവുമായ സമീപനത്തിലൂടെ ഈ ബന്ധങ്ങളെ ക്രിസ്തീയമാക്കുന്നതിന് അജപാലകർ പ്രത്യേക ശ്രദ്ധപുലർത്തമമെന്ന് പരി.പിതാവ് ഓർമിപ്പിക്കുന്നു (294).

**സുവിശേഷാധിഷ്ഠിതമായ കരുണയുടെ വഴി**

ആദ്യ നൂറ്റാണ്ടിലെ ജറുസലേം സുന്നഹദോസ് മുതൽ സഭയിൽ പിന്തുടരുന്നത് യേശുവിന്റെ കരുണയുടെ വഴിയാണ്. ആരെയും എന്നെന്നേക്കുമായി വിധിക്കുവാൻ അത് പഠിപ്പിക്കുന്നില്ല (296). വഴിതെറ്റിയ ആടിനെ തേടിയിറങ്ങുന്ന അജപാലകന്റെ മനോഭാവത്തോടെ വിവാഹജീവിതത്തിൽ അപജയം സംഭവിച്ചുപോയവരെ തേടികണ്ടെത്തി കരുണാപൂർവ്വം അവരുടെ പിഴവുകൾ പരിഹരിച്ച് മുഖ്യ അജഗണത്തോട് ചേർക്കുകയാണ് വേണ്ടത്. മതേതരമാർഗ്ഗങ്ങളിലൂടെ വിവാഹം കഴിച്ചവരോടും മതേതരമായി വിവാഹം മോചിച്ച ശേഷം രണ്ടാമത് വിവാഹം കഴിച്ചവരോടും അല്ലെങ്കിൽ ഔദ്യോഗികമായി വിവാഹിതരാകാതെ ഒരുമിച്ച് താമസിക്കുന്നവരോടും അവരുടെ ജീവിതത്തിൽ ദൈവകൃപയുടെ ആവശ്യകതയെക്കുറിച്ചും അതിലേക്ക് അവരെ നയിക്കുന്നതിനുതകുന്ന മാർഗ്ഗങ്ങളെക്കുറിച്ചും കരുണാമയിയായ മാതാവിനെപ്പോലെ അവരെ ബോധ്യപ്പെടുത്തേണ്ടത് സഭയുടെ ഉത്തരവാദിത്ത മാണ്(297).



വിവാഹമോചനത്തിന് ശേഷം ദ്വിതീയ വിവാഹത്തി ലേർപ്പെട്ട് ജീവിക്കുന്നവരെ സഭ പുറത്താക്കുകയല്ല വേണ്ടത്. മറിച്ച് അവരുടെ ജീവിതം സഭാത്മക മാക്കുന്നതിനു വേണ്ട മാർഗ്ഗങ്ങൾ അവരെ ബോധ്യ പ്പെടുത്തുകയും ഇക്കാലയളവിൽ അവരുടെ ജീവിത ത്തിന്റെ പിഴവുകളെ കുറിച്ച് അവർക്ക് മനസ്സിലാക ത്തക്കവിധത്തിൽ പൂർണ്ണമായ സഭാത്മകജീവിത ത്തിൽ നിന്നും ചില ഒഴിവാക്കലുകൾ നൽകി പൂർണ്ണമായ സഭാത്മകജീവിതത്തിന്റെ മാധുര്യത്തെക്കുറിച്ച് അവരെ ബോധ്യപ്പെടുത്തേണ്ടതും ആവശ്യമാണ്.

**പുതിയസംഹിത നൽകപ്പെടുന്നില്ല**

മേൽ പ്രസ്താവിച്ച പ്രബോധനങ്ങളുടെ അർത്ഥം വിവാഹം അസാധുവാക്കുന്നതിനോ, ദ്വിതീയ വിവാഹം ആശിർവദിക്കുന്നതിനോ ഇതുവരെ നിലനിന്നിരുന്ന കാനൻ നിയമങ്ങളെ പരി. ഫ്രാൻസിസ് മാർപാപ്പാ മാറ്റിമറിച്ചു എന്നല്ല. മറിച്ച് നവീകൃതമായ ബോധ്യ ത്തോടെ വിവാഹമോചിതരുടെയും അതിന് ശേഷം ദ്വിതീയ വിവാഹത്തിലേർപ്പെട്ടിരിക്കുന്നവരുടെയും നേരെ പുലർത്തേണ്ട അജപാലനസമീപനത്തക്കുറിച്ച് മാർപാപ്പ ഓർമിപ്പിക്കുകയാണ് ചെയ്യുന്നത്. ഇത്തരത്തിൽപ്പെട്ട വരോട് സഭയുടെ പ്രബോധനങ്ങൾക്കും നിയമങ്ങൾക്കും ഭദ്രാസനമെത്രാന്റെ മാർഗ്ഗനിർദ്ദേശങ്ങൾക്കും അനുസൃ തായി കരുണാപൂർണ്ണമായ അജപാലനസമീപനം പുലർത്തേണ്ടതുണ്ട്. ദൈവത്തിന്റെ തിരുമുമ്പിൽ തങ്ങളുടെ സാഹചര്യങ്ങളെ മനസ്സിലാക്കുവാൻ പോരുന്ന വിധം ഇത്തരത്തിൽപ്പെട്ടവരെ അനുധാവനം ചെയ്യുകയാണ് വേണ്ടത്. എളിമ, സഭാസ്നേഹം, സഭയുടെ പ്രബോധനങ്ങളോടുള്ള പ്രതിബദ്ധത, ദൈവത്തിന്റെ തിരുഹിതത്തോടുള്ള തുറവി, ദൈവ ത്തിന്റെ തിരുഹിതത്തിന് ഏറ്റവും ഉചിതമായ പ്രതികരണം തുടങ്ങിയ പുണ്യങ്ങളിൽ ഉറച്ചുനിന്നു കൊണ്ട് വേണം അജപാലകർ ഇത്തരം സാഹചര്യ ങ്ങളിൽ തീരുമാനങ്ങൾ കൈകൊള്ളുകയും അജഗണത്തെ നയിക്കുകയും ചെയ്യണ്ടേത്. ഇത്തരം സാഹചര്യങ്ങളിൽ ഈ സമീപനം അനാവശ്യമായ തെറ്റിദ്ധാരണകൾ ഒഴിവാക്കുന്നതിന് സഹായിക്കും (300).

പൊതുനിയമങ്ങൾ ചില പ്രത്യേക സാഹചര്യങ്ങൾക്ക് ചേരാത്തവയായിരിക്കും. ഇത്തരം സാഹചര്യങ്ങളെ വ്യക്തമായി പഠിക്കുവാനും അവയ്ക്കനുസൃതമായ അജപാലകശ്രദ്ധ നൽകുന്നതിനും ഇടവകവികാരിമാർക്ക് സാധിക്കണം (303). എന്നാൽ ഇത്തരം സാഹചര്യങ്ങളിൽ കൈകൊള്ളുന്ന പ്രത്യേക തീരുമാനങ്ങൾ യാതൊരുകാരണവശാലും പൊതുനിയമത്തിന്റെ തലത്തിലേക്ക് ഉയർത്തപ്പെടാൻ പാടുള്ളതല്ല (304). ഇവിടെ അജപാലകർ ആത്മാക്കളുടെ രക്ഷയെ കരുതി ഭദ്രാസനമെത്രാന്റെ മാർഗ്ഗനിർദ്ദേശമനുസരിച്ച് തങ്ങളുടെ അജപാലനവിവേകം ഉപയോഗപ്പെടുത്തണം. സ്വാഭാവിക നിയമ (Natural Law) ത്തിന്റെ വസ്തുനിഷ്ഠത നിലനിർത്തിക്കൊണ്ട് തന്നെ വസ്തുനിഷ്ഠമായി പാപകരമായ ഒരു സാഹചര്യം ചിലപ്പോൾ പ്രത്യേകമായി പാപകരമല്ലാത്തതായി പരിഗണിക്കേണ്ടതായി വന്നേക്കാം(305). ഇവിടെ അജപാലകർ 'ആത്മാക്കളുടെ രക്ഷയാണ് അത്യുന്നത നിയമം' എന്ന തത്വം അതീവഗൗരവത്തോടെ പരിഗണിക്കേണ്ടതുണ്ട്.

ഈ തത്വത്തെ സാധൂകരിച്ച് കൊണ്ട് ഏതാനും ദൈവവചനങ്ങൾ കൂടി മാർപാപ്പ ഉദ്ധരിക്കുന്നുണ്ട്; "സർവ്വോപരി നിങ്ങൾക്ക് ഗാഢമായ പരസ്പര സ്നേഹം ഉണ്ടായിരിക്കട്ടെ; കാരണം, സ്നേഹം നിരവധിപാപങ്ങളെമറയ്ക്കുന്നു" (1 പത്രോസ് 4,8). "ധർമ്മനിഷ്ഠ പാലിച്ചുകൊണ്ട് പാപങ്ങളിൽ നിന്നും, മർദ്ദിതരോട് കാരുണ്യം കാണിച്ചുകൊണ്ട് അകൃത്യങ്ങളിൽ നിന്നും ഒഴിഞ്ഞു നിൽക്കുക. ഒരു പക്ഷേ നിന്റെ സ്വസ്ഥതയുടെ കാലം നീട്ടി കിട്ടിയേക്കാം"(ദാനി 4:27). "ജലം ജ്വലിക്കുന്ന അഗ്നിയെ കെടുത്തുന്നതുപോലെ ദാനധർമ്മം പാപത്തിന് പരിഹാരമാണ്"(പ്രഭാ 3: 30).



**കൂദാശപരമായ വിവാഹജീവിതത്തിന് പകരമാവില്ല**

എന്നാൽ കൂദാശപരമായ വിവാഹജീവിതത്തിലൂടെ യുവതിയുവാക്കൻമാരുടെ ജീവിതത്തിൽ കൈവരുന്ന ദൈവകൃപയ്ക്ക് മറ്റൊരു ജീവിതം ശൈലികൊണ്ടും പകരം വയ്ക്കാനാവില്ല. മാത്രമല്ല കാനോനിക വിവാഹബന്ധങ്ങളിലൂടെയാണ് യുവതിയുവാക്കന്മാർക്ക് പൂർണ്ണമായും സഭാത്മകജീവിതത്തിലേക്ക് ഉൾച്ചേരാൻ കഴിയുക. പ്രത്യേക സാഹചര്യങ്ങളിൽ സഭാമാതാവ് കാട്ടുന്ന കരുണയെ സാമാന്യവത്കരിക്കാൻ പാടില്ലായെന്നും മാർപാപ്പ ഓർമിപ്പിക്കുന്നു(307).

എങ്കിലും സഭ തന്റെ വസ്തുനിഷ്ഠമായ പ്രബോധനങ്ങളിൽ മുറുകെ പിടിച്ചുകൊണ്ട് തന്നെ, തന്റെ മക്കളെ വീണ്ടെടുക്കുന്നതിന് വേണ്ടി ചെളിപുരണ്ട പാതകളിലൂടെ സഞ്ചരിച്ച് തന്റെ പാദരക്ഷകൾ മലിനമാക്കണമെങ്കിൽ അതിനും അവൾ തയ്യാറാണ്. ബലഹീനരോട് കരുണാപൂർണ്ണവും സ്നേഹമസൃണവുമായ സമീപനങ്ങൾക്ക് പകരം അവരോട് ധാർഷ്ഠ്യത്തിന്റെയും കാർക്കശ്യത്തിന്റെയും സമാപനം പുലർത്തുന്നത് ഉത്തമ അജപാലകർക്ക് ചേർന്നതല്ല എന്നും മാർ പാപ്പാ ഓർമ്മിപ്പിക്കുന്നു (308). കാരുണ്യം സത്യത്തെയോ നീതിയെയോ ഒഴിവാക്കുന്നില്ല. മറിച്ച് കാരുണ്യം നീതിയുടെ പൂർണ്ണതയും ദൈവിക സത്യത്തിന്റെ സുവ്യക്തവുമായ പ്രകാശനവുമാണ്. കാരുണ്യം ഒഴിവാക്കപ്പെടുന്നിടത്ത് നീതിയും സത്യവും നിഷേധിക്കപ്പെടുകയാണ് എന്ന ഓർമ്മപ്പെടുത്തലോടെയാണ് സ്നേഹത്തിന്റെ ആനന്ദത്തിന്റെ 8-ാം അദ്ധ്യായം ഉപസംഹരിക്കപ്പെടുന്നത്.

**ഉപപസംഹാരം**

'സ്നേഹത്തിന്റെ ആനന്ദം' മുന്നോട്ട് വയ്ക്കുന്നത് പുതിയ നിയമമൊന്നുമല്ല. മറിച്ച് നവീകൃതമായ അജപാലകബോധ്യത്തോടെ ആധുനിക മനുഷ്യന്റെ ജീവിതസാഹചര്യങ്ങളെ മനസ്സിലാക്കുവാനും മാർഗ്ഗനിർദ്ദേശങ്ങൾ നൽകാനും അജപാലകരെ ആഹ്വാനം ചെയ്യുകയുമാണ് ഈ പ്രബോധനത്തിലൂടെ ഫ്രാൻസിസ് മാർപാപ്പ. കാരുണ്യനിഷേധം നീതിയുടെയും സത്യത്തിന്റെ മറച്ചുവയ്ക്കലാണെന്ന ധീരമായ നിലപാടോടെ ഈ പ്രബോധനം ഉപസംഹരിക്കപ്പെടുമ്പോൾ ആധുനിക അജപാലകർക്ക് മുന്നിൽ അതുയർത്തുന്നത് ധീരമായ ഒരു വെല്ലുവിളി തന്നെയാണ്.




കവർസ്റ്റോറി

# വിവാഹത്തിന്റെയും കുടുംബത്തിന്റെയും ആത്മീയത

**ഡോ. പ്രൊഫ. തോമസ്കുട്ടി പനച്ചിക്കൽ**

തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജ് റിട്ട. പ്രൊഫസറും
ഇപ്പോൾ മാർ ഗ്രിഗോറിയോസ് ലോ കോളേജിൽ അധ്യാപകനുമാണ്




ഫ്രാൻസിസ് മാർപാപ്പായുടെ സുന്നഹദോസ് അനന്തര അപ്പസ്തോലിക പ്രബോധനം 'Amoris Laetitia' (സ്നേഹത്തിന്റെ ആനന്ദം), അതിന്റെ അവതരണത്തിന്റെ തനിമയും ആശയങ്ങളുടെ ആഴവും കൊണ്ട് വ്യത്യസ്ഥത പുലർത്തുന്ന ഒന്നാണ്. പ്രബോധനത്തിന്റെ ഒമ്പതാം ആധ്യായത്തിൽ വിവാഹത്തിന്റെയും കുടുംബത്തിന്റെയും ആധ്യാത്മീകതയെ കുറിച്ചാണ് പ്രതിപാദിച്ചിരിക്കുന്നത്. കുടുംബങ്ങൾ അനുഭവിക്കുന്ന ആനന്ദം സഭയുടെയും ആനന്ദമാണ്. അതുകൊണ്ട് തന്നെ വിവാഹത്തിനും കുടുംബത്തിനും സമൂർത്തമായ ഒരു ആത്മീയ അടിത്തറയുണ്ട്. ദൈവകൃപയിൽ വസിക്കുന്നവരുടെ ഹൃദയത്തിൽ ദൈവം വസിക്കുന്നു. വിവാഹമെന്ന കൂദാശയിലൂടെ സംയോജിതരായവരിൽ പരിശുദ്ധ ത്രിത്വം അധിവസിക്കുന്നു. ദാമ്പത്യസ്നേഹം എന്നത് ദൈവത്തിന് നൽകുന്ന മഹത്വമാണ്, സ്തുതിയാണ്. അതുകൊണ്ട് തന്നെ, സ്തുതികളുടെ സിംഹാസനത്തിൽ വസിക്കുന്നവൻ (സങ്കീ 22: 3), ദാമ്പത്യസ്നേഹം പൂത്തുലയുന്ന കുടുംബത്തിലും വസിക്കുന്നു.

കുടുംബത്തിനുള്ളിലെ ആനന്ദത്തിലും പ്രത്യാശയിലും ദൈവം വസിക്കുന്നു. എന്നത് പോലെ തന്നെ അനുദിന ക്ലേശത്തിലും പ്രാരാബ്ധങ്ങളിലും അവിടുന്ന് വസിക്കുന്നു. ദൈവസാന്നിദ്ധ്യത്തിന്റെ പ്രമാണം സ്നേഹത്താൽ പ്രചോദിതമാണ്, അവിടുന്ന് തന്റെ സമാധാനാവും സ്നേഹവും ചൊരിഞ്ഞുകൊണ്ട് കുടുംബത്തിൽ ഭരണം നടത്തും. വൈവാഹിക ആത്മീയത, സ്നേഹത്തിന്റെ ആത്മീയതയാണ്, അവിടെയാണ് ദൈവസ്നേഹം സമൂർത്തമാകുന്നത്. സ്വാർത്ഥത വെടിഞ്ഞ് വേറൊരാളെ സ്നേഹിക്കുവാനുള്ള വിളിയാണ് ദാമ്പത്യം. മനുഷ്യവ്യക്തിത്വത്തിൽ അന്തർലീനമായിട്ടുള്ള സാമൂഹികമാനത്തിന്റെ ഏറ്റം ഉദാത്തമായ പ്രകടനമാണ് കുടുബത്തിൽ ഉരുവാകുന്നത്. ബനഡിക്ട് മാർപാപ്പാ ചൂണ്ടിക്കാണിച്ചതു പോലെ "അയൽക്കാരനെതിരെ അടയ്ക്കപ്പെടുന്ന നയനങ്ങൾ ദൈവത്തെ ദർശിക്കുന്നതിലും പരാജയപ്പെടും. അത്യന്തികമായി ഇരുളിലായിരിക്കുന്ന ലോകത്തെ നിരന്തരം പ്രകാശമാനമാക്കുന്നത് സ്നേഹത്തിന്റെ ജ്വാലയാണ് " (Deus Carithas Est.)

ഒരു കുടുംബം ക്രിസ്തു കേന്ദ്രീകൃതമാകുമ്പോൾ അവിടുന്ന അതിനെ സംയോജിപ്പിക്കുകയും അവിടെ പ്രകാശം ചൊരിയുകയും ചെയ്യും. ക്രിസ്തുവിന്റെ ക്രൂശിനോടു ചേർന്ന് നിൽക്കുമ്പോൾ മാത്രമാണ് കുടുംബങ്ങൾക്ക് പ്രതികൂലങ്ങളെയും പ്രതിബന്ധങ്ങളെയും അതിജീവിച്ചുകൊണ്ട് മുന്നേറുവാനുള്ള ശക്തി സംലഭ്യമാകുന്നത്. പരിശുദ്ധാത്മാവിന്റെ കൃപാവരം ദമ്പതികളെ കൃപാവരത്തിൽ വളരുന്നതിനും ക്രിസ്തുവിന്റെ ക്രൂശിന്റെ രഹസ്യം പങ്കുവെയ്ക്കുന്നതിനും തങ്ങൾ അഭിമുഖീകരിക്കേണ്ടി വരുന്ന സഹനങ്ങളെയെല്ലാം ക്രിസ്തുവിന്റെ ക്രൂശോടുചേർത്ത് വെച്ച് അനുഗ്രഹങ്ങളും അഭിഷേകവുമാക്കിമാറ്റുന്നതിനും പ്രാപ്തരാക്കുന്നു.

ഏദൻതോട്ടത്തിലെ കുടുംബത്തെ സന്ദർശിക്കുന്നവർ ദൈവത്തെ ഉൽപ്പത്തി പുസ്തകത്തിൽ (ഉൾ 3:8) ൽ നാം കാണുന്നു. ജീവിക്കുന്ന ദൈവത്തിന്റെ മുമ്പിൽ കുടുംബം ചെലവഴിക്കുന്ന നിമിഷങ്ങളാണ് കുടുംബപ്രാർത്ഥന. നമ്മുടെ ആവശ്യങ്ങളും ആവലാതികളും പറയുവാൻ, നമ്മുടെ സന്തോഷങ്ങൾ പങ്കുവെയ്ക്കുവാൻ നാം ദൈവത്തിന്റെ മുമ്പിലായിരിക്കുന്ന സമയം. കാനായിലെ കല്യാണവീട്ടിലെ കുറവിനെ തന്റെ തിരുക്കുമാരന്റെ സന്നിധിയിൽ ബോധിപ്പിച്ച് പരിഹാരം കണ്ടെത്തിയതുപോലെ , കുടുംബത്തിന് വേണ്ടി മാദ്ധ്യസ്ഥം യാചിക്കുവാൻ പരിശുദ്ധ അമ്മ ഭവനത്തിൽ സജീവ സാന്നിധ്യമാകുന്ന നിമിഷമാണത്. ഭക്തഅഭ്യാസങ്ങളിലൂടെ പരിപോഷിപ്പിക്കപ്പെടുന്ന കുടുംബത്തിന്റെ ആത്മീയത അതിന്റെ പരമോന്നതിയിൽ എത്തുന്നത് ദിവ്യകാരുണ്യത്തിൽ പങ്കുച്ചേരുമ്പോഴാണ്. യേശു ദിവ്യകാരുണ്യം പങ്കുവെയ്ക്കുന്നതിന് ഓരോ കുടുംബത്തിന്റെയും വാതിലിൽ മുട്ടുന്നു (വെളി 3: 20 ). കുടുംബജീവിതവും ദിവ്യകാരുണ്യവുമായി ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. ഗാർഹികസഭയായ കുടുംബത്തിന് ആവശ്യമായ പ്രോൽസാഹനവും ശക്തിയും പ്രദാനം ചെയ്യുന്നത് ദിവ്യകാരുണ്യമാണ്.

കുടുംബജീവിതത്തിന്റെ ആണിക്കല്ലാണ് വിശ്വസ്തത എന്നത്. ഇതാ ലോകാവസനത്തോളം ഞാൻ നിന്നോടു കൂടെ ഉണ്ടായിരിക്കും എന്ന യേശുവിന്റെ ഉറപ്പിൽ ആശ്രയിച്ചുകൊണ്ടുള്ള ഒരു സമർപ്പണമാണിത് (മത്താ 28:20). ഇത് ചില നിയമങ്ങൽ പാലിക്കുന്നതിൽ നിന്ന് ഉളവാകുന്നതല്ല. ദാമ്പത്യസ്നേഹം അതിന്റെ സ്വാതന്ത്ര്യത്തിന്റെ ഉച്ചസ്ഥായിയിൽ എത്തുന്നത്. തന്റെ പങ്കാളി, തന്റേത് എന്നതിനെക്കാൾ തമ്പുരാന്റേതാണ് എന്ന് തിരിച്ചറിയുമ്പോഴാണ്.

ക്രൈസ്തവ കുടുംബങ്ങൾ ജീവന്റെ വിളഭൂമിയാണ്. ക്രിസ്തീയ ദമ്പതികൾ വിളിക്കപ്പെട്ടിരിക്കുന്നത് ജീവൻ നൽകുന്നതിനും അതു പരിപാലിക്കുന്നതിനും വേണ്ടിയാണ്; പരസ്പരം കരുതുന്നതിനും നയിക്കുന്നതിനും പ്രോൽസാഹിപ്പിക്കുന്നതിനുമാണ്. ഈ വിളി കുടുംബത്തിന്റെ ആത്മീയതയുടെ ഭാഗമാണ്. കുടുംബത്തിൽ, സ്ത്രീയും പുരുഷനും തങ്ങളുടെ ദാമ്പത്യ സ്നേഹത്തിലൂടെ ദൈവസ്നേഹത്തിനും മൂർത്തരൂപം നൽകുകയാണ് ചെയ്യുന്നത്. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല എന്ന ദൈവത്തിന്റെ മനസ്സോട് ചേർന്ന് നിൽക്കുവാൻ, ദൈവത്തിന്റെ സ്വപ്നത്തെ സാക്ഷാത്കരിക്കുവാൻ വിളിക്കപ്പെട്ടവരും വേർതിരിക്കപ്പെട്ടവരുമാണ് കുടുംബനാഥനും നാഥയും.



കാരുണ്യത്തിന്റെ നീർച്ചാലാണ് കുടുംബ ജീവിതം. നമ്മുടെ സ്നേഹവും കരുതലും വഴി നാം മറ്റുള്ളവരുടെ ജീവിതത്തിൽ ഒരു മുദ്രപതിച്ചിരിക്കുന്നു എന്ന് പൗലോസ് അപ്പസ്തോലനോട് ചേർന്ന് മാർപാപ്പാ പറയുന്നു (2കോറി 3: 2–3). കുടുംബത്തിന്റെ ആഘോഷം കരുണയാണ്. മറ്റുള്ളവർക്കായുള്ള സമ്പൂർണ്ണ സമർപ്പണത്തിന്റെ വേദിയാണ് കുടുംബം. ''ഞാൻ നിനക്ക് എന്ത് ചെയ്ത് തരണമെന്നാണ് നീ ആഗ്രഹിക്കുന്നത്''? എന്ന് യേശു ചോദിച്ചതുപോലെ ഓരോ കുടുംബാംഗവും മറ്റ് കുടുംബങ്ങളോട് ചോദിക്കുവാൻ കടപ്പെട്ടിരിക്കുന്നു (മർ 10:21) അപ്പോഴാണ് സ്നേഹത്തിന്റെ ആനന്ദം കുടുംബത്തിൽ സാക്ഷാത്കൃതമാകുന്നത്.പരിശുദ്ധാത്മാവിനാൽ പ്രചോദിതമായ ഈ സ്നേഹത്തിന്റെ ആനന്ദം കുടുംബത്തിനുള്ളിൽ നിന്ന് നീർച്ചാലുകളായി പുറത്തേക്ക് ഒഴുകണം. അതിഥി സൽക്കാരത്തിലേക്കും ആതിഥ്യമര്യാദയിലേക്കും അത് ഒഴുകിയെത്തണം. സഭയുടെ മാതൃനിർവിശേഷമായ സ്നേഹത്തിന്റെ അടയാളവും സാക്ഷ്യവുമായി ഇത് ദൃശ്യവത്കരിക്കപ്പെടണം.

വിവാഹത്തിന്റെ ആത്മീയത സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും സമ്പൂർണ്ണസമർപ്പണത്തിന്റെയും വിളിയുമാണ്. മനുഷ്യകുലത്തിന്റെ നിലനിൽപ്പിന്റെ അവിതർക്കമായ മാനമായി യേശുതമ്പുരാനും പിന്നീട് പൗലൊസ് ശ്ലീഹായും ഇത് പ്രബോധിപ്പിക്കുന്നുണ്ട്.

കുടുംബജീവിതത്തിലെ നിരന്തരം പക്വത പ്രാപിക്കുന്ന സ്നേഹം, പരിശുദ്ധത്രിത്വത്തിന്റെപൂർണ്ണകൂട്ടായ്മയുടെ, ക്രിസ്തുവും സഭയുമായുള്ള ഗാഢമായ ഐക്യത്തിന്റെ, നസ്രത്തിലെ തിരുകുടുംബത്തിലെ സ്നേഹകൂട്ടായ്മയുടെ, സ്വർഗ്ഗത്തിൽ വിശുദ്ധരുടെ ഇടയിൽ നിലിനിൽക്കുന്ന വിശുദ്ധമായ സഹോദര സ്നേഹത്തിന്റെ മാതൃകയിൽ നിന്നും സംജാതമാകുന്ന ദൈവികവരദാനമാണ്.

സ്നേഹത്തിന്റെ ആനന്ദം എന്ന അപ്പസ്തോലിക പ്രബോധനത്തിന്റെ പ്രസ്തുത അധ്യായം ഉപസംഹരിക്കപ്പെടുന്നത് തിരുകുടുംബത്തോടുള്ള മനോഹരമായ ഒരു പ്രാർത്ഥന കൂടിയാണ്.

അഭിമുഖം



വാഷിംഗ്ടൺ
ആർച്ചുബിഷപ്പ്
**ഡൊണൾഡ് കർദ്ദിനാൾ വേൾ**
തന്റെ ഇന്ത്യൻ
സന്ദർശനത്തെ
അനുസ്മരിക്കുന്നു

## ഭാരതസഭ

# തലമുറകളോളം പ്രകാശിക്കും

*അഭിമുഖം:*
കാത്തലിക് സ്റ്റാൻഡേർഡ് (അതിരൂപതാ മുഖപത്രം)-ൽ പ്രസിദ്ധീകരിച്ചത്
തയ്യാറാക്കിയത് : മാർക്ക് സിമ്മർമാൻ
പരിഭാഷ: ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

**ഇന്ത്യയിലേക്കുള്ള ആദ്യയാത്രയായിരുന്നല്ലോ? എന്തായിരുന്നു സന്ദർശനോദ്ദേശ്യം?**

ഭാരതസഭയിലെ മൂന്നു റീത്തുകളിലെയും അതായത് ലത്തീൻ, മലബാർ, മലങ്കര മെത്രാന്മാരുടെ സംയുക്തസമ്മേളനത്തെ അഭിസംബോധനചെയ്യുന്നതിനായിട്ടായിരുന്നു എന്റെ ആദ്യ ഇന്ത്യാ സന്ദർശനം. ഈ വ്യക്തിഗതസഭകൾക്കെല്ലാം അതാതിന്റെ ബിഷപ്പ് കോൺഫറൻസുകളുണ്ടെങ്കിലും മൂന്നു വർഷത്തിലൊരിക്കൽ ഏകദേശം 200 ന് അടുത്ത മെത്രാന്മാർ കാത്തലിക് ബിഷപ്പ് കോൺഫറൻസ് ഓഫ് ഇന്ത്യ (സി.ബി.സി.ഐ) എന്ന നാമധേയത്തിൽ ഒന്നിച്ചുകൂടുന്നു. വ്യക്തിതഗസഭകളുടെ ബിഷപ്പ് കോൺഫറൻസുകളുടെ തലവന്മാരായ കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ്, കർദ്ദിനാൾ ജോർജ്ജ് ആലഞ്ചേരി, കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് എന്നിവർ സംയുക്തമായി ക്ഷണിച്ചതിനാലാണ് 'ഫ്രാൻസിസ് മാർപാപ്പായും സഭാനവീകരണവും നവ സുവിശേഷ വത്കരണവും' എന്ന വിഷയത്തെ അധികരിച്ച് സംസാരിക്കുവാൻ എത്തിയത്. ഭാരതസഭയുടെ സവിശേഷമായ ഒരു പരിഛേദത്തെ തങ്ങളുടെ സാന്നിദ്ധ്യത്താൽ സന്നിഹിതമാക്കുന്ന സഹോദരമേൽപ്പട്ടക്കാർക്കൊപ്പം കുറേ ദിവസങ്ങൾ ചിലവഴിക്കാൻ കഴിഞ്ഞത് ജീവിതത്തിലെ അസുലഭ സന്ദർഭങ്ങളിൽ ഒന്നായി കരുതുന്നു.

**ഇന്ത്യൻ സഭയെ സംബന്ധിച്ച് അങ്ങയുടെ മനസ്സിൽ പതിഞ്ഞ ധാരണകൾ എന്താകുന്നു? സഭാതനയരുടെ ജീവിതശൈലിയിൽ എന്താണ് കൂടുതൽ അങ്ങയെ സ്വാധീനിച്ചത്?**

ബോംബയിൽ ഇറങ്ങി ഭാരതമണ്ണിനെ സ്പർശിച്ച ആദ്യനിമിഷം മുതൽ, കേരളത്തിൽ വിശിഷ്യ തിരുവനന്തപുരം മേജർ അതിരൂപതയുടെ വ്യത്യസ്ത മേഖലകളിൽ അതിന്റെ ചൈതന്യം അനുഭവിച്ചറിഞ്ഞ സമയങ്ങളിൽ, മെത്രാന്മാരുടെ പ്ലീനറി സമ്മേളനത്തിൽ പങ്കെടുക്കുമ്പോൾ, അത്യന്തം ചലനാത്മകമായ, അതിപുരാതന മായ, അപ്പസ്തോലികമായ ഒരു സഭയെ ഞാൻ അടുത്തറിയുകയായിരുന്നു. യുവജനങ്ങൾക്കു കൊടുക്കുന്ന പ്രാധാന്യവും പ്രാമുഖ്യവും എന്നെ അതിശയപ്പെടുത്തി. ഉദാഹരണമായി ബോംബെയിലും തിരുവനന്തപുരത്തും വൈദികവിദ്യാർത്ഥികളുമായി സംവദിച്ചപ്പോൾ, തങ്ങളെ തന്നെ ദൈവത്തിനു സമർപ്പിച്ച അനേകം യുവാക്കളെ കണ്ടപ്പോൾ അവരിൽ ഭാവിയുടെ പൊൻകിരണം ഞാൻ കാണുകയായിരുന്നു. തിരുവനന്തപുരം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെയും ബാംഗ്ലൂരിലെ കുറെ കോളേജുകളിലെയും വിദ്യാർത്ഥി വിദ്യാർത്ഥിനികളുമായി സംവദിച്ചപ്പോൾ സഭാത്മകജീവിതത്തിൽ അവരെത്രയധികം ഉൾച്ചേരുന്നുവെന്ന് ഞാൻ മനസ്സിലാക്കി. അവരൊടൊപ്പം പങ്കെടുത്ത ദിവ്യകാരുണ്യ ആരാധനകൾ അതും നൂറുക്കണക്കിനു യുവതി യുവാക്കൾ പങ്കെടുത്തവ എന്നെ ആഴത്തിൽ സ്പർശിച്ചു. ദിവ്യകാരുണ്യസന്നിധിയിൽ ഒന്നിച്ചുകൂടി പ്രാർത്ഥനയിൽ ആഴപ്പെടുന്നതിനും പരസ്പരം ശക്തിപ്പെടുത്തുന്നതിനും അവർ ഇടമുറിയാതെ എത്തുന്നുവെന്നുള്ളത് എന്നെ അഭുതപ്പെടുത്തി.



അതൊടൊപ്പം ഭാരതസഭ ക്രിസ്തീയ വിരുദ്ധചിന്താഗതികളുടെ അധീശത്വത്താൽ സുവിശേഷവത്കരണത്തിന്റെ സവിശേഷമായ



ഉത്തരവാദിത്വങ്ങളിൽ നിന്നും നിരന്തരം തടയപ്പെടുന്നുവെന്നും അത് ധൈര്യപൂർവ്വം ഏറ്റെടുക്കുമ്പോൾ സഹനത്തിന്റെ തീച്ചൂളകളിൽ അകപ്പെടുന്നുവെന്നും ഞാൻ മനസ്സിലാക്കി. ഉദാഹരണമായി ഇന്ത്യയുടെ പരമോന്നത കോടതിയിൽ നിന്നും അടുത്തിടെ ഉണ്ടായ ഒരു വിധി. അതായത് ക്രിസ്ത്യാനികൾ പുതിയ പരിവർത്തിതരെ സ്വീകരിക്കേണ്ട എന്നുള്ളത് എന്റെ സന്ദർശനത്തിൽ ഉയർന്നുവന്നത് ശ്രദ്ധിക്കാനിടയായി.

**ബോംബെയിൽ അങ്ങൊരു സെമിനാരിൽ സന്ദർശിച്ചു. തിരുവനന്തപുരത്ത് മലങ്കര മേജർ സെമിനാരിയിൽ കുർബാനയർപ്പിച്ച് പരിശീലകരുമായും വിദ്യാർത്ഥികളുമായും സംവാദങ്ങളിലേർപ്പെട്ടു. മേരിമക്കൾ സന്ന്യാസിനിസഭയുടെ മാതൃഭവനത്തിൽ ഉച്ചഭക്ഷണത്തിനായി എത്തി. അതോടൊപ്പം കർദ്ദിനാൾ ക്ലീമിസിന്റെ വസതിയിൽ അനേകം വൈദികരോടൊപ്പം അത്താഴത്തിൽ പങ്കുകൊണ്ടു. ഈ ഉൾച്ചേരലുകളിൽ അവരുടെ വിളിയും അതിനുള്ള പ്രത്യുത്തരവും അങ്ങിൽ എന്ത് പ്രതികരണങ്ങളാണുളവാക്കിയത്?**

ദൈവവിളി സ്വീകരിച്ചു സെമിനാരിയിൽ പ്രവേശിക്കുന്ന യുവാക്കളുടെയും സന്ന്യാസത്തിലേക്കു കടക്കുന്ന യുവതികളുടെയും എണ്ണവും സ്വീകരിച്ച ജീവിതത്തോടുള്ള അവരുടെ പ്രതിബദ്ധതയും എന്നെ അത്ഭുതപ്പെടുത്തി. മേരിമക്കൾ സമൂഹത്തിന്റെ മാതൃഭവനത്തിൽ ആയിരുന്ന നിമിഷങ്ങൾ സന്തോഷജനകം തന്നെയായിരുന്നു. കാരണം സന്തോഷമതികളായ യുവസന്ന്യാസിനികളെ എനിക്കവിടെ കാണാൻ കഴിഞ്ഞു. ആ ഭവനത്തിന്റെ തിരുമുറ്റത്ത് ഒരു ബാനർ സവിശേഷമായി ഞാൻ ശ്രദ്ധിച്ചു. കർത്താവിനു വേണ്ടി തങ്ങൾ നിഷ്കളങ്കിതരും പാവപ്പെട്ടവരുമാകുന്നു. ഞാൻ വിചാരിക്കുന്നു ഒരുപക്ഷേ ഭാരതത്തിന്റെ മതാത്മകജീവിതത്തിന്റെയും ആധ്യാത്മീകതയുടെയും മുഖമുദ്രതന്നെയാണാ വാചകം.

**മെത്രാന്മാരോടുള്ള പ്രഭാഷണത്തിൽ വാഴ്ത്തപ്പെട്ട മദർതേരെസയെ സ്നേഹത്തിന്റെ സാക്ഷിയായി അങ്ങ് വിശേഷിപ്പിച്ചുവല്ലോ? അങ്ങയുടെ സന്ദർശനത്തിൽ ഉപവിയുടെ സഹോദരിമാരെ കാണുവാനും അവരുടെ പ്രവർത്തനങ്ങൾ മനസ്സിലാക്കുവാനും കഴിഞ്ഞുവോ?**

കേരളത്തിലും ബോബെയിലും വിശിഷ്യ കൽക്കട്ടയിലും അവരുടെ സാന്നിദ്ധ്യം ശക്തമാണെങ്കിലും തിരക്കുകാരണം അവരുടെ ഭവനങ്ങളിൽ സന്ദർശനം നടത്തുവാനെനിക്കായില്ല. മടക്കയാത്രായ്ക്കായൊരുങ്ങുന്ന അവസരത്തിലായിരുന്നു യമനിൽ നാലു സന്ന്യാസിനികളെ ഇസ്ലാമിക് സ്റ്റേറ്റ് ഭീകരർ അക്രമിച്ചു കൊലപ്പെടുത്തിയെന്ന ദുരന്തവാർത്തയറിഞ്ഞത്.

**അതേ പ്രസംഗത്തിൽ അങ്ങ് നവസുവിശേഷവത്കരണത്തെപ്പറ്റിയും കത്തോലിക്കർ അവരുടെ വിശ്വാസം നവീകരിക്കുകയും ആഴപ്പെടുത്തുകയും ചെയ്യണമെന്നും അതുകൂടാതെ അതു സധൈര്യം മറ്റുള്ളവരുമായി പങ്കുവെയ്ക്കണമെന്നും സൂചിപ്പിച്ചു. പക്ഷേ വാഷിംഗ്ടണിൽ മടങ്ങിയെത്തിയതിന് ശേഷം ഇന്ത്യയിലെ ക്രിസ്ത്യാനികൾ നിയമത്താൽ തന്നെ പരിവർത്തിതരെ സ്വീകരിക്കുവാൻ തടയപ്പെടുന്നു എന്ന് പ്രസ്താവിക്കുകയുണ്ടായി. അങ്ങനെയെങ്കിൽ എങ്ങനെയാണ് സുവിശേഷവത്കരണം ആ നാട്ടിൽ സംഭവിക്കുക.**

ഭാരതസഭയുടെ അതുല്യമായ സവിശേഷതകളിലൊന്ന് അവളുടെ ആരോഗ്യവിദ്യാഭ്യാസ മേഖലകളിലുള്ള സേവനങ്ങളാണ്. നേരിട്ടുള്ള പരിവർത്തനം നിയമപരമായി വിലക്കപ്പെട്ടിട്ടുള്ളതിനാൽ വിശാലമായ ഇന്ത്യൻ സമൂഹം, സഭയെ, അവളുടെ മഹത്തായ ആരോഗ്യ വിദ്യാഭ്യാസ സേവനങ്ങൾ വർഷങ്ങളായി സ്വീകരിച്ചാലിംഗനം ചെയ്യുന്നു. സുവിഷശേഷവത്കരണം പലപ്പോഴും നമ്മുടെ വാക്കുകളും പ്രഘോഷണവും മാത്രമാകണമെന്നില്ല, മറിച്ച് അത് സാക്ഷ്യവും കരുതലും ഉൾക്കൊള്ളുന്നതാണ്. മെത്രാന്മാരോട് സംസാരിക്കുമ്പോൾ അവരുടെ ജീവിതത്തിലൂടെ അവർ നൽകുന്ന സാക്ഷ്യത്തെകുറിച്ച് ആവർത്തിച്ചാവർത്തിച്ച് ഓർമ്മിപ്പിക്കുകയുണ്ടായി., വിശിഷ്യാ പോൾ ആറാമൻ മാർപാപ്പായുടെ വാക്യങ്ങൾ "ആധുനിക മനുഷ്യൻ ഇന്ന് സസന്തോഷം സാക്ഷ്യത്തെ ശ്രവിക്കുന്നു. പ്രസംഗകരേക്കാൾ അധികമായി. ഒരു പക്ഷേ അവൻ ഇന്ന് പ്രസംഗകരെ ശ്രവിക്കുന്നുവെങ്കിൽ അവർ ആർക്കുമുമ്പിൽ സാക്ഷികളാകുന്നുവെന്നതുകൊണ്ട് മാത്രമാവുന്നു." (Evangeli nuntiandi ,41)

**അമേരിക്കയിലുള്ള ക്രിസ്ത്യാനികൾ പൊതുവെയും കത്തോലിക്കർ പ്രത്യേകിച്ചും ഭാരതസഭാമക്കളിൽ നിന്നും വിശ്വാസപരിപാലനത്തിൽ നിയമപരമായി അവർ നേരിടുന്ന എതിർപ്പുകളിൽ നിന്നും എന്തെങ്കിലും**

**പഠിക്കേണ്ടതുണ്ടോ? അവർ അഭിമുഖീകരിക്കുന്ന പരീക്ഷണങ്ങൾ നമുക്കൊരു മുന്നറിയിപ്പാണോ? ഐക്യദാർഢ്യത്തിനായി അത് നമ്മെ ക്ഷണിക്കുന്നുവോ?**

നമ്മൾ അനുഭവിക്കുന്ന മതസ്വാതന്ത്ര്യവും നമ്മൾ സ്വതന്ത്രമായി വിനിയോഗിക്കുന്ന അജപാലന ധർമ്മാനുഷ്ഠാനവും ചോദ്യം ചെയ്യാതെ സ്വീകരിക്കുവാൻ കഴിയുകയില്ല. അക്കാരണത്താൽ തന്നെയാണ് പാവങ്ങളുടെ ചെറു സഹോദരിമാരോടൊപ്പവും (Little sisters of Poor) സമാനചിന്താഗതിക്കാരായ മറ്റു സഭകളൊടൊപ്പവും, ആരോഗ്യപരിപാലനസ്ഥാപനങ്ങളൊടൊപ്പവും, കത്തോലിക്കാ ഉപവി പ്രസ്ഥാന ങ്ങൾക്കൊപ്പവും സർവ്വകലാശാലകളൊടൊപ്പവും ഈ അതിരൂപത നാം എന്തിനുവേണ്ടി, ഏതൊരു ശുശ്രൂഷയ്ക്കുവേണ്ടി നിലനിന്നുവോ അതിനുവേണ്ടി രാജ്യത്തിന്റെ പരമോന്നതകോടതിയിൽ വാദിക്കുന്നത്. ജീവന്റെ സംസ്കാരത്തെ തകിടം മറിക്കുന്നതും, സൃഷ്ടാവിന്റെ പദ്ധതിയെ തള്ളിപ്പറയുന്നതും ദൈവദത്തമായ മനുഷ്യനിൽ അന്തർലീനമായ മതസ്വാതന്ത്ര്യത്തിന്റെ വാർന്നൊലിപ്പിന്റെ ആദ്യപടിയായി നാം കാണണം.

**തീർച്ചയായും അപ്പസ്തോലിക സമയത്തോളം നീളുന്നതാണ് ഭാരതസഭയുടെ ആരംഭം. അപ്പസ്തോലൻ തോമസിന്റെ പ്രേഷിതത്വത്തോട് അത് ചേർന്ന് നിൽക്കുന്നു. ആ മഹത്തായ പൈതൃകത്തെ തൊട്ടറിഞ്ഞ അങ്ങേക്ക് ആ വിശ്വാസ ചൈതന്യം ഭാരതത്തിൽ തുടർന്നും പ്രകാശിക്കും എന്ന പ്രത്യാശയുണ്ടോ?**

എന്റെ മിക്ക പ്രഭാഷണങ്ങളും വിശിഷ്യ ബോംബെ കത്തീഡ്രലിലെ കുർബാന മധ്യേയുള്ള പ്രസംഗത്തിലും, തിരുവനന്തപുരത്തെ മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെ വിദ്യാർത്ഥികളുമായുള്ള സംവാദത്തിലും, മെത്രാന്മാരുടെ പ്ലീനറി സമ്മേളനത്തിലും ഭാരതസഭയുടെ പൗരാണികത്വത്തെ സൂചിപ്പിച്ചിരുന്നു. ഭാരതസഭയുടെ സ്ഥാനം, അതിന്റെ അപ്പസ്തോലിക പൈതൃകം അനിഷേധ്യമാണ്. 2000 വർഷങ്ങൾ നീണ്ട് അപ്പസ്തോലൻ തോമസിനെ സ്പർശിച്ചുനിൽക്കുന്നതും 16-ാം നൂറ്റാണ്ടിൽ വിശുദ്ധ ഫ്രാൻസിസ് സേവ്യറിനാൽ നവീകരിക്കപ്പെട്ടതുമായ ഭാരതസഭ നഹനങ്ങൾക്കുനടുവിലും തലമുറകളോളം പ്രകാശിക്കും തീർച്ച.

**ഈ അതിരൂപതയിലുള്ള അങ്ങയുടെ അജപാലനത്തിൽ കലാലയക്യാമ്പസുകളെ കേന്ദ്രീകരിച്ച് അങ്ങു നടത്തുന്ന സന്ദർശങ്ങളും പ്രഭാഷണങ്ങളും സംവാദങ്ങളും ആരാധനകളും പതിവാണല്ലോ? തിരുവനന്തപുരം മാർ ഈവാനിയോസ് വിദ്യാനഗറിൽ, മാർ ബസേലിയോസ് കോളേജിൽ അങ്ങ് വിദ്യാർത്ഥികളെ അഭിമുഖീകരിച്ചപ്പോൾ, അവരോടൊപ്പം ദിവ്യകാരുണ്യ ആരാധനയിൽ ഒത്തുച്ചേർന്നപ്പോൾ എന്തായിരുന്നു അവ ഉളവാക്കിയ പ്രതികരണങ്ങൾ?**

മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെ വിദ്യാർത്ഥികളുടെ ഉത്സാഹവും ചോദ്യങ്ങളിലെ ആർജ്ജവത്വവും ഗൗരവവും എന്റെ മനസ്സിൽഇന്നും നിറഞ്ഞുനിൽക്കുന്നു. അവ എന്റെ ഹൃദയത്തിൽ മായാത്ത മുദ്രയായി അവശേഷിക്കുന്നുവെന്നുള്ളതാണ് സത്യം. അവരോടൊപ്പം ചിലവഴിച്ച നിമിഷങ്ങൾ അവിസ്മരണീയവും ആനന്ദദായകവുമായിരുന്നു എന്ന് മാത്രമല്ല വിശ്വാസത്തോടും അതിൽ വളരുവാൻ അവർ കാണിക്കുന്ന പ്രതിബദ്ധതയും എന്നിൽ അവരോടുള്ള മതിപ്പ് വളർത്തിയെന്നുള്ളത് സത്യം തന്നെയാണ്. സമാനമായ ഒരന്തരീക്ഷം നമ്മുടെ കലാലയ വളപ്പുകളിലും ഞാൻ കാണുന്നു. അവ എനിക്ക് ഭാവിയെ പ്രത്യാശയോടെ നോക്കുവാൻ ധൈര്യം നൽകുന്നു. അതിവേഗം വളർന്നുവരുന്ന മതേതര സംസ്കാരങ്ങൾ അടിസ്ഥാന ചോദ്യങ്ങളിൽ നിന്നും തെന്നിമാറുന്നു. നമ്മുടെ യുവജനങ്ങൾ നിരന്തരം ചോദിക്കുന്നു ഞാനെന്തിനു ജീവിക്കണം? എന്നെ ജീവിതത്തിൽ നയിക്കുന്ന മാനദണ്ഡങ്ങൾ എന്താണ്? എന്റെ ജീവിതത്തിന്റെ അർത്ഥവും ലക്ഷ്യവും എന്താണ്? ഈ ചോദ്യങ്ങൾക്കുത്തരം നൽകുന്നത് ഒരാൾ മാത്രമാണെന്നു നമ്മുടെ യുവജനങ്ങൾ തിരിച്ചറിയുന്നു. അത് കർത്താവായ യേശു തന്നെയാണ്. യേശു മാത്രമാണ്.

**എല്ലാ വർഷവും മെയ് മാസത്തിൽ അതിരൂപതയിലെ സാംസ്കാരിക വൈവിധ്യങ്ങളായ ആരാധനാ സമൂഹങ്ങൾ വിശിഷ്യാ, ഇന്ത്യിൽ നിന്നുള്ള കത്തോലിക്കർ നാഷണൽ ബസിലയിൽ തീർത്ഥാടനത്തിനായി ഒന്നു ചേരുമ്പോൾ അങ്ങ് അവർക്കായി ദിവ്യബലിയർപ്പിക്കാറുണ്ട്. അങ്ങയുടെ സന്ദർശനത്തിന് ശേഷം സജീവമായ അവരുടെ വിശ്വാസത്തെ അങ്ങ് എങ്ങനെ മനസ്സിലാക്കുന്നു. അവരിൽ നിന്നും എന്താണ് നാം ഉൾക്കൊള്ളേണ്ടത്?**

ഏവർക്കും അറിയാവുന്നതുപോലെ വൈവിധ്യത്തിന്റെ കലവറയാണ് ഈ അതിരൂപത, ഏഷ്യൻ പെസഫിക് ഭൂഖണ്ഡങ്ങളിലെ കത്തോലിക്കർ പ്രത്യേകിച്ച് ഭാരതാസഭാമക്കൾ ബസലിയിൽ ഒന്നിച്ചുചേരുമ്പോൾ സാധിതമാകുമ്പോഴെല്ലാം ഞാൻ അവർക്കായി ബലിയർപ്പിച്ച് വചനസന്ദേശം നൽകാറുണ്ട്. അണയാത്ത വിശ്വാസചൈതന്യത്തിന്റെ നേർസാക്ഷ്യങ്ങളായി ഞാനവരെ എന്നും കണ്ടിരുന്നു. പക്ഷേ ഇനിയും അവരെ കാണുമ്പോൾ അനുഭവിച്ചറിഞ്ഞ ഭാരതസഭയെ കുറിച്ചെനിക്ക് പറയാനാകുമെന്ന് ഞാൻ കരുതുന്നു. വൈദികരോടും മെത്രാന്മാരോടും ഞാൻ സംവേദിച്ചപ്പോൾ ഒരാശയം ഉയർത്തിക്കാട്ടുവാൻ പരിശ്രമിച്ചു. ഇന്ത്യൻ മതാത്മകതയുടെ വിവിധ അന്തർദേശീയധാരകളിൽ, അവയുടെ നഭസ്സുകളിൽ, ആഴത്തിൽ ചലനങ്ങളുണ്ടാക്കിയ രണ്ട് ഉന്നതശീർഷകരെ സംബന്ധിക്കുന്നതായിരുന്നു അത്. മഹാത്മാഗാന്ധിയും കല്ക്കട്ടയിലെ തെരേസായുമായിരുന്നു അവർ. ഒരാൾ ത്യാഗോജ്വലജീവിതത്തിലൂടെ, സമഗ്രമായ നേതൃത്വത്തിലൂടെ രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യം നേടികൊടുത്തുവെങ്കിൽ, മറ്റെയാൾ സവിശേഷമായ ഒരാധ്യാത്മീകതയും പാവങ്ങളോടുള്ള പക്ഷം ചേരലും. ഇന്ത്യൻ ജനസമൂഹത്തിലവതരിപ്പിച്ച് അവരുടെ മതാത്മക ആവിഷ്കാരത്തിന്റെ സൂചനയായി മാറുന്നുവെന്നുള്ളത് നമ്മെ ആഴത്തിൽ ചിന്തിപ്പിക്കണം.

**ഇന്ത്യൻ മെത്രാൻ സംഘത്തോട് ഫ്രാൻസിസ് മാർപാപ്പായുടെ ആഹ്വാനം, "പുറത്തിറങ്ങി, എവിടെയായാലും അവിടെ വെച്ച് ജനതയെ അഭിമുഖീകരിച്ച് ക്രിസ്തുവിന്റെ സുവിശേഷം പകരുവിൻ" എന്നുള്ളത് അങ്ങ് ഊന്നിപ്പറഞ്ഞുവല്ലോ. ഇന്ത്യൻ ജനത ഫ്രാൻസിസ് മാർപാപ്പായുടെ ഈ ദർശനത്തെ ഉൾക്കൊള്ളുന്നുവോ? എങ്ങനെ ?**

വിശാലമായ ലോകസമൂഹത്തോടൊപ്പം ഇന്ത്യൻ ജനതയുടെയും സവിശേഷമായ ശ്രദ്ധയും ഭാവനയും ഫ്രാൻസിസ് മാർപാപ്പാ ആർജ്ജിച്ചുകഴിഞ്ഞു. ഫ്രാൻസിസ് പാപ്പായുടെ ആഹ്വാനം നെഞ്ചിലേറ്റിയ മെത്രാന്മാരുടെ സംഘത്തെയാണ് ഞാൻ പ്ലീനറി സമ്മേളനത്തിൽ കണ്ടത്. പുറത്തിറങ്ങി ജനങ്ങളെ അവരായിരിക്കുന്നിടത്ത് കണ്ടെത്താനും ജീവിതവീഥികളിൽ അവരെ അനുധാവനം ചെയ്യുവാനുമുള്ള ഉദ്ബോധനം സവിശേഷ ഉത്തരവാദിത്വമായി അവരേറ്റെടുത്തുകഴിഞ്ഞതായി ഞാൻ മനസ്സിലാക്കുന്നു. അവർ തങ്ങളുടെ സേവനത്തിലൂടെ, ദൗത്യത്തിലൂടെ, അജപാലനത്തിലൂടെ, ഈ അനുധാവനം സാധ്യമാക്കുകയും സംവേദനത്തിലൂടെയും സംവാദത്തിലൂടെയും പരസ്പരധാരണയിലെത്തി ഈ ദൗത്യത്തെ ഫലദായകമാക്കുമെന്നു പ്രത്യാശിക്കുകയും ചെയ്യുന്നു. തീർച്ചയായും അനസ്യൂതം ഒഴുകിയിറങ്ങുന്ന ദൈവകൃപ അവരുടെ പ്രവർത്തനങ്ങളെ ഫലദായകമാക്കുകതന്നെ ചെയ്യും. തീർച്ച.

**അങ്ങയെ സ്പർശിച്ച വ്യക്തിപരമായ അനുഭവങ്ങൾ പങ്കുവെയ്ക്കുമോ?**

ബാംഗ്ലൂരുലെ സന്ദർശനത്തിനവസാനം ഞാൻ മടങ്ങുന്ന രാത്രിയിൽ അന്നുമാത്രം വീണ്ടും മെത്രാൻ സമിതിയുടെ അധ്യക്ഷനായി വീണ്ടും തിരഞ്ഞെടുക്കപ്പെട്ട കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് അനേകം മെത്രാന്മാരോടും



വൈദികരോടൊപ്പവും എന്റെ പൗരോഹിത്യത്തിന്റെ സുവർണ്ണജൂബിലിയാഘോഷിക്കുവാൻ ഒരു അത്താഴവിരുന്നൊരുക്കി. പൗരോഹിത്യത്തിൽ ദീർഘകാലം നിലനിന്ന സഹോദര വൈദികർ അവരുടെ വിളിയുടെ ഔന്നിത്യത്തെയും അജപാലന ദൗത്യത്തെയും കുറിച്ച് ഹൃദയത്തെ തൊട്ട് വാചാലതയോടെ സംസാരിച്ചപ്പോൾ യുവവൈദികർക്കത് പ്രചോദനമായെന്ന് മാത്രമല്ല കൂടുതൽ യുവജനങ്ങളെ പൗരോഹിത്യ ശുശ്രൂഷയിലേക്ക് ക്ഷണിക്കുവാൻ അവരെ പര്യാപ്തരാക്കുകയും ചെയ്തു.

തിരുവനന്തപുരം മേജർ അതിരൂപതയിൽ പിരപ്പൻകോട് പണിതുയർത്തപ്പെടുന്ന, വിരമിച്ച വൈദികർക്കായുള്ള ഭവനം സന്ദർശിച്ചത് മറക്കാനാവുന്നില്ല. നമ്മുടെ അതിരൂപത അതിന്റെ നിർമ്മിതിയ്ക്കായി നിർണ്ണായക സംഭാവന നൽകിയെന്നതും ഇത്തരുണത്തിൽ ഓർക്കുന്നു. ആ ചെറിയ അങ്കണത്തിൽ രണ്ട് ഭവനങ്ങൾ അടുത്തടുത്ത് നിലക്കൊള്ളുന്നു. അതാണ് എന്നെ സ്പർശിച്ചതും. എച്ച്,ഐ.വി. ബാധിതരായ അമ്മമാരിൽ നിന്നും അണുബാധ സ്വീകരിച്ച കുഞ്ഞുങ്ങൾ താമസിക്കുന്ന ഭവനവും ഒരു ജീവികതാലം മുഴുവനും ദൈവത്തിനായും തന്റെ ജനതയ്ക്കായും ജീവിതം ഉഴിഞ്ഞുവെച്ച് വാർദ്ധക്യത്തിലും രോഗത്തിനും അടിപ്പെട്ട് വിശ്രജീവിതം നയിക്കുന്ന വൈദികരുടെ ഭവനവും. ആരെയും ഉപേക്ഷിക്കാതെ എല്ലാവരെയും കരുതുന്ന, ശിശുക്കളെന്നോ, യുവതിയുവാക്കളെന്നോ , വൃദ്ധരെന്നോ എന്ന വ്യത്യാസം കൂടാതെ ആവശ്യക്കാരിലേക്കിറങ്ങി ചെന്ന് ശുശ്രൂഷയുടെ കവചമണിയിയിക്കുന്ന ഭാരസതഭയെ ആഴത്തിൽ തൊട്ടറിയുകയായിരുന്നു ആ നിമിഷങ്ങളിൽ. അതൊടൊപ്പം ആ സഭയെ ലോകത്തിന് സമ്മാനിച്ച ദൈവത്തിന് നന്ദി പറയുന്നു ഞാൻ.

# ആരും പഠിക്കാത്ത തിരഞ്ഞെടുപ്പു പാഠങ്ങൾ





**ബോബി ഏബ്രഹാം**

ഒരു ചക്ക വീണ് മുയല് ചത്തു എന്നു വിചാരിച്ച് എല്ലാ ചക്ക വീഴുമ്പോഴും മുയൽ ചാകും എന്നും കരുതരുത്. നിലാവുണ്ടെന്നു കരുതി വെളുക്കുവോളം കക്കരുത്. ഈ രണ്ടു കാര്യവും അച്ചട്ടായത് കേരളത്തിലെ യുഡിഎഫിന്റെ കാര്യത്തിലാണ്. അരുവിക്കര എന്ന ഒരു മുയലു വീണതു കണ്ട് ആ പരീക്ഷണം കേരളമെങ്ങും ആവർത്തിച്ചാൽ ഭരണത്തുടർച്ച ഉണ്ടാകുമെന്ന സ്വപ്നം പൊലിഞ്ഞുവീഴുന്ന കാഴ്ചയാണ് 2016 മേയ് 19ന്റെ പ്രഭാതത്തിലുണ്ടായത്. അരുവിക്കരയിലെ പരീക്ഷണം എന്തായിരുന്നുവെന്ന് വഴിയേ പറയാം. എന്നാൽ എല്ലാ ഭരണവീഴ്ചകളെയും അഴിമതികളെയും ഈ തന്ത്രത്തിലൂടെ മറികടക്കാമെന്നു കരുതിയാൽ ആ സ്വപ്നം മലർപ്പൊടിക്കാരന്റേതു മാത്രമേ ആകൂ എന്ന് കുറഞ്ഞപക്ഷം നേതൃത്വത്തിലുണ്ടായിരുന്നവക്കെങ്കിലും മനസ്സിലായിക്കാണും. ഇതൊരു തുടക്കം മാത്രം. യഥാർഥ തകർച്ച വരാനിരിക്കുന്നതേയുള്ളു. അതിലേക്കു കടക്കും മുമ്പ് 2011 മേയ് മുതൽ 2016 മേയ് 16 വരെ എന്തു സംഭവിച്ചു എന്നതിലൂടെ ഒരു ഓട്ടപ്രദക്ഷിണം വേണ്ടിവരും.

**തിരഞ്ഞെടുപ്പു പാഠങ്ങൾ**

എല്ലാ തിരഞ്ഞെടുപ്പും ഒരു പാഠമാണ്. പക്ഷേ രാഷ്ട്രീയ നിരീക്ഷകരൊഴിച്ച് ആരും ഒരിക്കലും ഒന്നും പഠിക്കാൻ ശ്രമിക്കാറില്ല എന്നു മാത്രം. 2006 മുതൽ 2011 വരെ ഭരിച്ച ഇടതുമുന്നണി ഗവൺമെന്റ് കുറേ നല്ല കാര്യങ്ങൾ നടപ്പാക്കാൻ ശ്രമിച്ചെങ്കിലും സിപിഎമ്മിനകത്തുനിന്നുണ്ടായ ചില പിടിവാശികൾ കാരണം പലതും യാഥാർഥ്യമാക്കാനായില്ല. അന്ന് ഭൂമി കയ്യേറ്റക്കാർക്കെതിരെയും ഭൂമാഫിയകൾക്കെതിരെയും മറ്റും മുഖ്യമന്ത്രി വി.എസ് അച്യുതാനന്ദൻ തുടങ്ങിവച്ച നടപടികൾ കേരളം മുഴുവൻ ഏറ്റെടുത്തു. പക്ഷേ ഭരിക്കുന്ന പാർട്ടിയും നിയമസംവിധാനവും എല്ലാം ചേർന്ന് ആ നടപടിയെ അട്ടിമറിച്ചു. പിന്നെ ഒരിക്കലും ആ തകർച്ചയിൽ നിന്ന് ഭരണകൂടത്തിനുണർന്നെഴുന്നേൽക്കാനായില്ല. മാത്രമല്ല, ഭരണത്തിന്റെ അവസാന നാളുകളിൽ ഐടി വ്യവസായം എന്നൊക്കെ പറഞ്ഞ് ഒരു മന്ത്രിയുടെ നേതൃത്വത്തിൽ നടപ്പാക്കിയ ഭൂമി കച്ചവടവും മറ്റും ആ സർക്കാരിനെതിരെ ജനങ്ങളിൽ അവമതിപ്പ് സൃഷ്ടിക്കുകയും ചെയ്തു. ചില നവസമ്പന്നരുമായി ചങ്ങാത്തം സ്ഥാപിച്ച സിപിഎമ്മിലെ ഒരു വിഭാഗവും ആ തകർച്ചയ്ക്ക് ആക്കം കൂട്ടി. അപ്പോഴൊക്കെയും വി.എസ്. അച്യുതാനന്ദൻ എന്ന കറപുരളാത്ത വ്യക്തിത്വം ആർക്കും കൈ തൊടാനാവാത്ത ഉയരങ്ങളിലായിരുന്നു. അതുകൊണ്ടാണ് 2011 ലെ തിരഞ്ഞെടുപ്പിനെ നേരിട്ടപ്പോൾ എല്ലാ പ്രവചനങ്ങളെയും തള്ളിപ്പറയാനും തന്റെ ഗവൺമെന്റ് തിരിച്ചുവരുമെന്നു പറയാനും വിഎസിന് ധൈര്യമുണ്ടായത്. ആ ആത്മവിശ്വാസം ഒരുപരിധിവരെ ശരിയുമായിരുന്നു. അപ്രതീക്ഷിതമായി കണ്ണൂരിലുണ്ടായ തകർച്ചയെ മറികടക്കാനായിരുന്നെങ്കിൽ കഴിഞ്ഞ തവണ ചിത്രം മറ്റൊന്നാകുമായിരുന്നു. രണ്ടേരണ്ടു സീറ്റിന്റെ അധിക ബലത്തിൽ മാത്രമാണ് ഉമ്മൻ ചാണ്ടിയുടെ നേതൃത്വത്തിൽ യുഡിഎഫ് അധികാരമേറിയത്. പിന്നീട് ശെൽവരാജിനെയും മറ്റും കൂടെക്കൂട്ടിയെങ്കിലും ഒരിക്കലും സുഖകരമായ ഒരു ഭൂരിപക്ഷം അവകാശപ്പെടാനായുമില്ല.

ഈ അനുഭവത്തിൽ നിന്ന് യുഡിഎഫ് പാഠംപഠിക്കുമെന്നും നല്ലൊരു ഭരണം കാഴ്ചവയ്ക്കുമെന്നും ആരെങ്കിലും കരുതിയെങ്കിൽ അതിനെയൊക്കെ പരിഹസിക്കുന്ന സമീപനമാണ് തുടർന്ന് സർക്കാരിൽ നിന്നുണ്ടായത്. ആ സർക്കാരിന് പിഴച്ചുതുടങ്ങിയതെവിടെ നിന്നെന്ന് വിലയിരുത്തി നോക്കണം. ആദ്യ പ്രതിസന്ധിയുണ്ടായത് അഞ്ചാം മന്ത്രി വിവാദത്തിലായിരുന്നു. ലീഗിന് ഒരു മന്ത്രി കൂടി വേണമെന്ന് ലീഗും തങ്ങൾക്ക് ഒരു മന്ത്രി കൂടി വേണമെന്ന് കേരള കോൺഗ്രസും ബലംപിടിച്ചതോടെ പ്രതിസന്ധി തുടങ്ങി. വലിയ ഭൂരിപക്ഷമില്ലാതെ അധികാരമേറിയവർ ആദ്യം തന്നെ മന്ത്രിസ്ഥാനത്തെച്ചൊല്ലി കലഹം തുടങ്ങിയതോടെ ചില്ലറ പ്രതിസന്ധി അല്ല ഉണ്ടായത്. ഒടുവിൽ ലീഗിന് അഞ്ചാം മന്ത്രിയെയും കേരള കോൺഗ്രസിന് ഡപ്യൂട്ടി സ്പീക്കറെയും

കൊടുത്ത് പ്രശ്നം പരിഹരിച്ചപ്പോൾ സക്കാരിനെതിരെ ജനമനസ്സുകളിൽ അദ്യത്തെ കറുത്ത പൊട്ട് വീണു കഴി ഞ്ഞിരുന്നു. ന്യൂനപക്ഷ സമുദായങ്ങൾക്ക് യുഡിഎഫ് കീഴ്പെട്ടു എന്നൊരു ധാരണ ഭൂരിപക്ഷ സമുദായ ങ്ങൾക്കിടയിൽ സൃഷ്ടിക്കാനല്ലാതെ ആ സമുദായ ങ്ങൾക്ക് ആ അധികാരലബ്ധികൊണ്ട് പ്രത്യേകിച്ചൊരു പ്രയോജനവും ഉണ്ടായില്ലതാനും. ഇതിനിടെ സർക്കാർ ന്യൂനപക്ഷ വർഗീയതയ്ക്ക് കീഴടങ്ങി എന്ന് നിരന്തരം ആരോപണം ഉന്നയിച്ച വെള്ളപ്പള്ളി നടേശൻ പിൻവാ തിലിൽ കൂടി സ്കൂളും കോളജും നിയമനവുമൊക്കെ നേടിയെടുത്തപ്പോൾ സർക്കാർ ഭൂരിപക്ഷ വർഗീയ തയ്ക്ക് കീഴടങ്ങുകയാണെന്ന് ന്യൂനപക്ഷവും ധരിച്ചു. ന്യൂനപക്ഷവും പിന്നാക്ക വിഭാഗങ്ങളും എല്ലാം നേടി യെടുക്കുന്നുവെന്നും തങ്ങൾ അവഗണിക്കപ്പെടുക യാണെന്നുമുള്ള ചിന്ത മുന്നാക്ക വിഭാ ഗങ്ങളിലും ശക്ത മായി. ചുരുക്കത്തിൽ അഞ്ചാം മന്ത്രി വിവാദവും തുടർന്ന് അതു മറികടക്കാൻ സ്വീകരിച്ച മാർഗങ്ങളും സമൂഹത്തെ ഭിന്നിപ്പിക്കുന്നതും സർക്കാരിന്റെ പ്രതിച്ഛായ നശിപ്പിക്കു ന്നതും ആയി മാറി.

തുടർന്ന് സർക്കാർ സ്വീകരിച്ച നടപടികളൊക്കെ ദുരൂ ഹമായിരുന്നു. വികസന നായകരെന്ന പ്രതിച്ഛായ സൃഷ്ടിക്കാനായി ആരൊക്കെയോ മുന്നോട്ടുവച്ച വിക സന അജൻഡകളിൽ കുടുങ്ങുകയും അതാണ് ശരി യെന്ന് വിശ്വസിക്കുകയും ചെയ്തായിരുന്നു സർക്കാരിന്റെ മുന്നോട്ടുപോക്ക്. സരിതമാരും ബിജു രാധാകൃഷ്ണൻമാരും കയറി ഇറങ്ങുന്ന ഓഫിസായി മുഖ്യമന്ത്രിയുടെ ഓഫിസ് മാറി എന്ന ചിന്ത സാധാര ണക്കാർക്കിടയിൽ പോലും രൂഢമൂലമായി. തിരഞ്ഞെ ടുപ്പിന്റെ അവസാന ഘട്ടത്തിൽ സരിതയൊന്നും വിഷ യമായില്ല എങ്കിലും പ്രതിച്ഛായ നഷ്ടം ഉണ്ടായിക്കഴിഞ്ഞി രുന്നു. വികസന കാര്യങ്ങളിലൊക്കെ പലരുടെയും യഥാർഥ ലക്ഷ്യം പണമുണ്ടാക്കൽ മാത്രമാണ് എന്ന ചിന്തയും ജനങ്ങൾക്കിടയിൽ ആഴത്തിൽ വേരൂന്നി.



ഇതിനു തുടക്കം കുറിച്ചത് കൊച്ചി മെട്രോ സംബന്ധ മായി സ്വീകരിച്ച നടപടികളായിരു ന്നു. ഇ. ശ്രീധര നെപ്പോലെ ലോകമറിയുന്ന എൻജിനിയറിങ് വൈദഗ്ധ്യത്തെ മാറ്റിനിർത്താ നും മറ്റുചിലരെ കൊണ്ടുവരാനും ഉദ്യോഗസ്ഥർ ശ്രമി ക്കുന്നത് അഴിമതി ലക്ഷ്യമാക്കിയാണ് എന്ന ആരോ പണം സജീവമായി രുന്നു. ഒടുവിൽ ശ്രീധരനെത്തന്നെ കൊണ്ടുവന്നെങ്കിലും ഉണ്ടാകാവുന്ന പ്രതിച്ഛായ നഷ്ടം സംഭവിച്ചുകഴിഞ്ഞിരുന്നു.

ചുരുക്കത്തിൽ മെട്രോ വന്നു, വിമാനത്താവളം വന്നു, സ്മാർട് സിറ്റി വന്നു എന്നൊക്കെ മേനി നടിക്കാനാ യെങ്കിലും അതിനൊന്നും ജനമനസ്സുകളിൽ ഒരു മാറ്റവും ഉണ്ടാക്കാനായില്ല. അതങ്ങനെയാണ്. സംശയത്തിന്റെ വിത്ത് വീണുകഴിഞ്ഞാൽ അത് ഇല്ലാതാക്കാൻ അത്ര എളുപ്പമല്ല. സോളറിൽ മുഖ്യമന്ത്രി തന്നെയായിരുന്നു ആരോപണ വിധേയനായത്. തനിക്കതിൽ പങ്കില്ലെന്ന് അദ്ദേഹം ആവർത്തിച്ചു പറഞ്ഞെങ്കിലും ജനം അതെത്ര ഉൾക്കൊണ്ടു എന്ന് സംശയം. സരിതയുടെ പേര് കൂട്ടി പ്പറഞ്ഞ മന്ത്രിമാരും ഉണ്ടായിരുന്നു. അമ്പുകൊള്ളാത്ത വരില്ല കുരുക്കളിൽ എന്ന പഴമൊഴി അന്വർഥമാക്കുന്ന രീതിയിലായിരുന്നു ആരോപണങ്ങളുടെ പോക്ക്. പെൻഡ്രൈവ്, സിഡി, ചൂടൻ രംഗങ്ങൾ വാട്സ്ആപ്പിൽ അങ്ങനെ മസാല പടത്തെ വെല്ലുന്ന രംഗങ്ങളാണ് അര ങ്ങേറിയത്. ഒടുവിൽ കെപിസിസി പ്രസിഡന്റ് രമേശ് ചെന്നിത്തലയെ ആഭ്യന്തര മന്ത്രിയാക്കിയതോടെ തിരു വഞ്ചൂർ രാധാകൃഷ്ണൻ പിണങ്ങുന്നതിലെത്തി കാര്യ ങ്ങൾ. കെപിസിസി പ്രസിഡന്റ് ആയി വി.എം. സുധീ രൻ എന്ന ആദർശ ധീരനെ കൊണ്ടുവന്നുള്ള പരീക്ഷ ണത്തിലൂടെ പുതിയൊരു വഴി തുറക്കാനായിരുന്നു ഹൈക്കമാൻഡ് തുനിഞ്ഞത്.

ഇതനിടെ അഴിമതി ആരോപണങ്ങളുടെ കുംഭാഭിഷേ കമായിരുന്നു. ഭക്ഷ്യവകുപ്പിൽ സർവത്ര അഴിമതിയെന്ന് സ്വന്തം പാർട്ടി നേതാവ് തന്നെ പറയുന്ന അവസ്ഥ. സ ഹകരണ വകുപ്പിലും കാര്യങ്ങൾ കൈവിട്ടുപോയി. പിറവം ഉപതിരഞ്ഞെടുപ്പിനു മുമ്പുതന്നെ ബാറിന്റെ പേരിൽ പിരിവ് തുടങ്ങിക്കഴിഞ്ഞെന്ന് ആരോപണമു യർന്നു. ആരോപണത്തിനു മുമ്പിൽ പരിഹാസമായി രുന്നു മറുപടി. ഒടുവിൽ സംസ്ഥാനത്തെ ബാർ ലൈ സൻസ് പുതുക്കുന്നതു വൈകുന്നതിലെത്തി കാര്യങ്ങൾ. അടിസ്ഥാന സൗകര്യമില്ലാത്ത ബാറുകൾക്ക് ലൈസൻസ് പുതുക്കി നൽകാൻ ലേലംവിളി തുടങ്ങി എന്നറിഞ്ഞതോടെ സുധീരൻ അങ്കക്കച്ച മുറുക്കി. അടി സ്ഥാന സൗകര്യമില്ലാത്ത ബാറുകൾക്ക് ലൈസൻസ് നൽകാൻ പറ്റില്ലെന്ന സുധീരന്റെ നിലപാടും എങ്കിൽ എല്ലാ ബാറും പൂട്ടിക്കിടക്കട്ടെ എന്ന ഭരണക്കാരുടെ നിലപാടും തമ്മിലായി ഏറ്റുമുട്ടൽ. അത് അവസാനി ച്ചത് കോഴ ആരോപണത്തിലും. ബാറിനായി തങ്ങൾ മന്ത്രി മാണിക്കും മറ്റും കോഴ നൽകി എന്ന വെളിപ്പെടു ത്തലും കൂടിയായപ്പോൾ സംഗതി കൈവിട്ടുപോയി. കായംകുളം വാൾപോലെ പി.സി. ജോർജ് ഇരുവശത്തും മാറിമാറി വെട്ടി. ഒടുവിൽ പി. സി. പുറത്തായി. മാണി രാജി വച്ചു. ബാബു രാജി നൽകി. എന്തു പ്രയോജനം. നാറാനുള്ളത് നാറിക്കഴിഞ്ഞിരുന്നു. ആ കഥ ഇന്ന് കേര ളത്തിലെ കുഞ്ഞുകുട്ടികൾക്കുപോലും അറിയാം.

ഈ പരുക്കുകളെല്ലാം ഏറ്റപ്പോഴും കോടതിയിൽ നിന്നു തിരിച്ചടി നേരിട്ടപ്പോഴും മുഖ്യമന്ത്രിയുടെ മന സ്സിൽ പോലും രാജി എന്ന ചിന്ത ഉണ്ടായിരുന്നില്ല. ജന സമ്പർക്ക പരിപാടിയിൽ നിന്നു കിട്ടിയ ഊർജം കൈമു തലാക്കി കുതിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം.

കേരളത്തെ വികസിപ്പിച്ചേ അടങ്ങൂ എന്നായിരുന്നു വാശി. കണ്ടാലും കൊണ്ടാലും പഠിക്കില്ല എന്ന വാശി. അതുകൊണ്ടാണല്ലോ അവസാന മന്ത്രിസഭാ യോഗങ്ങളിൽ എല്ലാ മാനദണ്ഡവും ലംഘിച്ച് കരുണ എസ്റ്റേറ്റിന് നികുതി അടയ്ക്കാനും പുത്തൻവേലിക്കരയിൽ സന്തോഷ് മാധവന്റെ ഭൂമി വിട്ടുനൽകാനും ഹോപ് പ്ലാന്റേഷന് മിച്ച ഭൂമി ഇളവ് നൽകാനും മന്ത്രിസഭായോഗം തുല്യം ചാർത്തിയത്. എന്തെങ്കിലും ഭരണനേട്ടം ഉണ്ടായിരുന്നെങ്കിലതുകൂടി ഒലിച്ചുപോകാനേ ഈ തീരുമാനങ്ങൾ ഇടയാക്കിയുള്ളു. ഒടുവിൽ കളങ്കിതരെ ഒഴിവാക്കിനിർത്തണമെന്ന സുധീരന്റെ അഭ്യർഥന പോലും പരിഗണിക്കപ്പെട്ടില്ല. ശേഷം പറയേണ്ടതില്ലല്ലോ.

കളങ്കിതരിൽ ചിലരൊക്കെ മണ്ഡലത്തിലെ സവിശേഷ സാഹചര്യം മൂലം തിരിച്ചുവന്നിട്ടുണ്ടാവാം. പക്ഷേ അവർ കാരണം നഷ്ടമായത് ഏത്രയെത്ര സീറ്റുകളാണ് എന്ന് അറിയാൻ വലിയ ബുദ്ധിയൊന്നും വേണ്ട.

ജനം മുഴുവൻ എതിരാണ് എന്നറിയുമ്പോഴും അതിനെയെല്ലാം മിറകടക്കാമെന്ന വിശ്വാസം ഭരണനേതൃത്വത്തിന് എവിടെ നിന്നു കിട്ടി. ഇനി അതിലേക്കു കടന്നു നോക്കാം.

**ഉപതിരഞ്ഞെടുപ്പുകൾ നൽകിയ പാഠം**

ഇടത് എംഎൽഎ ആയിരുന്ന ശെൽവരാജിനെ മറുകണ്ടം ചാടിച്ച് ഭൂരിപക്ഷം കൂട്ടാൻ നടത്തിയ ശ്രമം താൽക്കാലികമായി ലാഭമായിരുന്നു. രാജിവച്ച ശെൽവരാജ് ഉപതിരഞ്ഞെടുപ്പിൽ വിജയിച്ചതോടെ ലോകം കീഴടക്കി എന്നു തോന്നിയെങ്കിലും നിഷ്പക്ഷരായ ജനങ്ങളുടെ ഇടയിലുണ്ടാക്കിയത് അവമതിപ്പു മാത്രമായിരുന്നു. ടിപി വധത്തെത്തുടർന്ന് ജനങ്ങളുടെ ഇടയിൽ സിപിഎമ്മിനോടുണ്ടായ രോഷവും മറ്റും മുതലെടുത്തുള്ള താത്കാലിക വിജയം മാത്രമായിരുന്നു അത്. പിറവം ഉപതിരഞ്ഞെടുപ്പിൽ ജയിച്ചത് അവിടുത്തെ സവിശേഷമായ സാഹചര്യം കൊണ്ടായിരുന്നു. എന്നാൽ സ്പീക്കർ ജി. കാർത്തികേയന്റെ മരണത്തെത്തുടർന്നുണ്ടായ അരുവിക്കര ഉപതിരഞ്ഞെടുപ്പായിരുന്നു യഥാർഥ ടെസ്റ്റ് ഡോസ്. സഹതാപ തരംഗം മുതലാക്കാനായി കാർത്തികേയന്റെ മകനെ തന്നെ സ്ഥാനാർഥിയാക്കിയെങ്കിലും അതുകൊണ്ടുമാത്രം ഭരണവിരുദ്ധവികാരം മിറകടക്കാനാവില്ല എന്ന് മനസ്സിലാക്കാൻ പാഴൂർ പടിപ്പുര വരെ പോകേണ്ട ആവശ്യമുണ്ടായിരുന്നില്ല. അരുവിക്കരയിൽ ബിജെപി സ്ഥാനാർഥിയായി ഒ. രാജഗോപാൽ വന്നത് കാര്യങ്ങൾ എളുപ്പമാക്കി. എസ്എൻഡിപി പിന്തുണ വെള്ളാപ്പള്ളി വഴി ഉറപ്പിച്ചായിരുന്നു രാജഗോപാലിന്റെ വരവ്. ബിജെപി പിടിച്ചുമാറ്റുന്ന വോട്ടുകൾ സിപിഎമ്മിന്റേതായിരിക്കുമെന്ന കണക്കുകൂട്ടൽ ശരിയായി. ശക്തനായ സിപിഎം സ്ഥാനാർഥി എം. വിജയകുമാർ വൻ മാർജിനിൽ തകർന്നടിഞ്ഞപ്പോൾ ബിജെപിക്ക് വോട്ട് വിഹിതം മൂന്നുമടങ്ങെങ്കിലും ഉയർത്താൻ കഴിഞ്ഞു.

വരാൻ പോകുന്ന നിയമസഭാ തിരഞ്ഞെടുപ്പിന്റെ പരീക്ഷണശാലയായാണ് ഭരണനേതൃത്വം ഈ ഉപതിരഞ്ഞെടുപ്പിനെ സമീപിച്ചത് എന്നു വ്യക്തം. കാര്യങ്ങൾ ലളിതം. അരുവിക്കര പോലെ സംസ്ഥാനമെങ്ങും വോട്ടുകൾ ബിജെപി പിടിച്ചുമാറ്റുന്നു. ആ പോകുന്ന വോട്ട് സിപിഎമ്മിന്റേത്. അതോടെ സിപിഎം തകർന്നടിയും. യുഡിഎഫ് വിജയിച്ചുകയറുകയും ചെയ്യും. ഈ ആത്മവിശ്വാസമാണ് എല്ലാ അഴിമതി ആരോപണങ്ങളെയും അവഗണിക്കാനും കെപിസിസി പ്രസിഡന്റിന്റെ നിർദേശങ്ങൾപോലും അവഗണിക്കാനും കാരണം. ഒടുവിൽ എന്തു സംഭവിച്ചു. എല്ലാം മലർപ്പൊടിക്കാരന്റെ സ്വപ്നമായി മാറി.

**എന്താണ് പിന്നീട് സംഭവിച്ചത്?**

തിരഞ്ഞെടുപ്പിനു തൊട്ടുമുമ്പുവരെ സിപിഎമ്മിനകത്ത് പ്രശ്നങ്ങളുണ്ടായിരുന്നു. സിപിഎം സംസ്ഥാന സമ്മേളന വേദിയിൽ നിന്ന് വി.എസ്. അച്യുതാനന്ദൻ ഇറങ്ങിപ്പോയെങ്കിലും കടുത്ത തീരുമാനങ്ങളിൽ നിന്ന് അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ സിപിഎം നേതാവ് സീതാറാം യെച്ചൂരിയുടെ തന്ത്രപരമായ സമീപനത്തിനു കഴിഞ്ഞു. മാത്രമല്ല യെച്ചൂരി ജനറൽ സെക്രട്ടറിയായി വന്നതും വിഎസിന് ആശ്വാസമായി. പതിവുപോലെ തിരഞ്ഞെടുപ്പിനു തൊട്ടുമുമ്പ് സീറ്റ് നിഷേധിക്കൽ പോലുള്ള സംഭവങ്ങളും ഉണ്ടായില്ല. ചില പേയ്മെന്റ് സീറ്റ് ആരോപണങ്ങളുണ്ടായെങ്കിലും അവയൊന്നും സംസ്ഥാനമെമ്പാടും ചർച്ചയാക്കാതിരിക്കാൻ അവർ ശ്രദ്ധിച്ചു. ഒടുവിൽ വിഎസും പിണറായിയും ഒരേ മനസ്സോടെ നിന്ന് ഇടതുമുന്നണിയെ നയിക്കുന്നതും ജനം കണ്ടു. ഇവരെ ആശ്രയിക്കാം എന്ന തോന്നൽ ഉണ്ടാകാൻ അതും കാരണമായി.

യുഡിഎഫ് മന്ത്രിസഭയിലെ ചിലരുടെയെങ്കിലും മതനിരപേക്ഷ നിലപാടിൽ ന്യൂനപക്ഷങ്ങൾക്ക് സംശയുമുണ്ടായിരുന്നു. ചിലർ പകൽ കോൺഗ്രസും രാത്രി ആർഎസ്എസും ആണെന്ന പ്രചാരണവും ശക്തമായിരുന്നു. നരേന്ദ്ര മോദിയുടെ നേതൃത്വത്തിൽ ബിജെപി ഗവണ്മെന്റ് അധികാരത്തിൽ വന്നതും തുടർന്നുണ്ടായ സംഭവങ്ങളും ന്യൂനപക്ഷങ്ങൾക്കിടയിൽ ആശങ്കയുണ്ടാക്കിയിരുന്നു. കേരളത്തിലും ആ സാഹചര്യം ഉണ്ടായേക്കാമെന്നും പ്രതിരോധിക്കാൻ കോൺഗ്രസ് അശക്തമാണ് എന്നും അവർ കണക്കുകൂട്ടി. വടക്ക് ലീഗിന്റെ കോട്ടകളിൽ സമ്പന്ന മുസ്ലിങ്ങളെതന്നെ അണിനിരത്തി ലീഗ് കോട്ട പിളർക്കാനായിരുന്നു സിപിഎം നീക്കം. ഈ നീക്കവും വിജയം കണ്ടു. ഇതിനിടെ യുഡിഎഫ് ന്യൂനപക്ഷങ്ങളുടേതു മാത്രമാണ് എന്ന പ്രചാരണം ശക്തമായതോടെ മുന്നാക്ക സമുദായങ്ങളും അസംതൃപ്തിയിലായി. മോദിയിൽ പ്രതീക്ഷ അർപ്പിച്ചിരുന്ന അവർ പതുക്കെ ബിജെപിയിലേക്കു ചാഞ്ഞു. മിക്ക മണ്ഡലങ്ങളിലും അവരുടെ വോട്ട് വിഹിതം നാലും അഞ്ചും മടങ്ങ് കൂടിയെന്നത് ഇതിന്റെ തെളിവാണ്. ചുരുക്കത്തിൽ ബിജെപി – ബിഡിജെഎസ് സഖ്യം കോൺഗ്രസിനു ലഭിച്ചിരുന്ന മുന്നാക്ക വോട്ടിന്റെ കൂടി ഗുണഭോക്താക്കളാവുകയും കോൺഗ്രസിനെ പരമ്പരാഗതമായി വിശ്വസിച്ചിരുന്ന ന്യൂനപക്ഷങ്ങൾ ഇടതു മുന്നണിയിൽ അഭയം തേടുകയും ചെയ്തു. ഇടതു പാർട്ടി അനുഭാവികളുടെ വോട്ടിൽ വലിയ ചോർച്ച ഉണ്ടായുമില്ല. നിരന്തരമായ അഴിമതി ആരോപണങ്ങൾ കണ്ടു മടുത്ത യുവതലമുറയും ഇടതിലേക്കാണ് പോയത്. ചുരുക്കത്തിൽ യുഡിഎഫ് മനസ്സിൽ കണ്ട സ്വപ്നമൊക്കെ ഐസ്ക്രീം

പോലെ അലിഞ്ഞുപോയി. അന്ധമായ ആത്മവിശ്വാസത്തിനേറ്റ കടുത്ത അടിയാണിത്. ഇടതുപക്ഷം ന്യൂനപക്ഷങ്ങളെ കൂടെ കൂട്ടാൻ നടത്തിയ തന്ത്രങ്ങളും ഫലത്തിൽ യുഡിഎഫിന് തിരിച്ചടിയായി. ന്യൂനപക്ഷം ഇടതിനൊപ്പം പോയോപ്പൾ ഭൂരിപക്ഷ മുന്നാക്ക വിഭാഗത്തിൽ ഒരു വിഭാഗം ബിജെപിയിലേക്ക് മാറി. ഇത് പിന്നെ വിശദീകരിക്കാം. എങ്കിലും തൃശൂർ പോലെയുള്ള ഒരു ജില്ലയിൽ യുഡിഎഫ് ഇങ്ങനെ തകർന്നടിഞ്ഞത് എങ്ങനെയെന്ന് നേതൃത്വം കണ്ണുതുറന്നു നോക്കേണ്ടിയിരിക്കുന്നു.

**ജിഷ സംഭവം.**

പെരുമ്പാവൂരിനടുത്ത് ജിഷ എന്ന ദലിത് പെൺകുട്ടി കൊല്ലപ്പെട്ട സംഭവത്തിലെ പ്രതി ഇപ്പോഴും പിടിയിലായിട്ടില്ല. ഒരു സംഭവം ഉണ്ടാകുമ്പോളതിനെ നേരിടാതെ ഒട്ടകപ്പക്ഷിയെപ്പോലെ തല മണ്ണിൽ പൂഴ്ത്തിയിരിക്കുന്ന സ്വഭാവം ഭരണകർത്താക്കൾക്കു നല്ലതല്ല. ജിഷ കൊല്ലപ്പെട്ട സംഭവം അിറഞ്ഞയുടൻ തന്നെ അതിന്റെ ഗൗരവം മനസ്സിലാക്കി ഉണർന്നു പ്രവർത്തിക്കുകയായിരുന്നു വേണ്ടിയിരുന്നത്. പരമ്പരാഗത മാധ്യമങ്ങൾക്കൊപ്പം നവമാധ്യമങ്ങളും കൂടി ചേരുമ്പോൾ വാർത്തകൾ പരക്കുന്നത് അതിവേഗമാണ്. സർക്കാരിന് എന്തൊക്കെയോ ഒളിച്ചുവയ്ക്കാനുണ്ടെന്ന തോന്നലാണ് ഇതുണ്ടാക്കിയത്. യഥാർഥത്തിലങ്ങനെയൊന്നുമില്ലായിരുന്നു എന്നു വേണം അനുമാനിക്കാൻ. ഇടതുപക്ഷം ഈ സംഭവത്തെ ഫലപ്രദമായി ചൂഷണം ചെയ്യുകയും സ്തീകളും ദലിതരും ഇവിടെ നിസഹായരാണ് എന്ന ചിന്ത അതിവേഗത്തിൽ പ്രചരിപ്പിക്കുകയും ചെയ്തു. ഇതോടെ ദലിത് സമൂഹവും വലിയൊരു വിഭാഗം സ്ത്രീകളും മാറിച്ചിന്തിച്ചു. ഇതും യുഡിഎഫിന് ദോഷമായി ഭവിച്ചു. ഇലക്ഷൻ കാലത്തെ നിസ്സാര പിഴവുകൾ പോലും എത്ര ആപത്കരമായിരിക്കും എന്നതിന്റെ ഉദാഹരണമായി മാറി ഈ സംഭവം.

**വികസനമെന്ന ഉമ്മാക്കി**

നാട്ടിലെ കുന്നെല്ലാം ഇടിച്ചുനിരത്തുന്നതും തണ്ണീർത്തടമെല്ലാം നികത്തുന്നതുമൊക്കെയാണ് വികസനം എന്ന് പലരും ധരിച്ചിട്ടുണ്ട്. ജനത്തിന് അടിസ്ഥാന സൗകര്യം ഒരുക്കുന്നതും അവന് സുരക്ഷിതമായി ജീവിക്കാൻ വേണ്ട സൗകര്യമൊരുക്കുന്നതും തൊഴിലവസരം ഒരുക്കുന്നതുമൊക്കെയാണ് യഥാർഥ വികസനം എന്ന പാഠം നമ്മുടെ ഭരണാധികാരികൾ മറന്നുപോയി. വലതുപക്ഷ നേതാക്കൾക്കാണ് പാശ്ചാത്യവികസന മാതൃകകളോട് വലിയ പ്രതിപത്തി. വൻ നഗരങ്ങളിലുള്ളതെല്ലാം ഇവിടെയും പറിച്ചുനടാനുള്ള വ്യഗ്രത. ഇതിനു പറ്റിയ ചില സംരംഭ കരും വന്നുചേരും. ഇതിന്റെയൊക്കെ ദോഷം അനുഭവിക്കുന്നത് സാധാരണക്കാരും. പാറമടകളും മറ്റും പെരുകുമ്പോൾ , പാടം ഇല്ലാതാകുമ്പോൾ, നഷ്ടമാകുന്നത് കുടിവെള്ളം കൂടിയാണ്. കുടിവെള്ളത്തിനു കഷ്ടപ്പെടുന്നവനു മുമ്പിൽ പോയി മെട്രോ, ലൈറ്റ് മെട്രോ, സ്മാർട്ട് സിറ്റി എന്നൊക്കെ പറഞ്ഞിട്ടെന്തു കാര്യം? ചുരുക്കത്തിൽ കഴിഞ്ഞ സർക്കാർ സാധാരണക്കാരന്റേതല്ല എന്ന തോന്നൽ ശക്തമായിരുന്നു. അതായത് വികസനം എന്ന വലിയ ഉമ്മാക്കി കാട്ടിയിട്ടൊന്നും കാര്യമില്ല. സാധാരണക്കാരന് ഇന്നും അത്യാവശ്യം കുടിവെള്ളവും തൊഴിലും ഭക്ഷണവുമൊക്കെത്തന്നെ. അതിനുപകരം സ്മാർട്ട് ആകാൻ പോയാൽ അതും പുഴുങ്ങിത്തിന്നിരുന്നോ എന്ന് ജനം പറഞ്ഞുപോകും. അത്രേ സംഭവിച്ചുള്ളു.

**ബിജെപി എന്ന പേടിസ്വപ്നം.**

സംഘ്പരിവാർ, ബിജെപി, എന്നൊക്കെ പറഞ്ഞാൽ കേരളത്തിനൊരു ഭയമായിരുന്നു സമീപകാലം വരെ. ഭൂരിപക്ഷ വർഗീയതയുടെ വക്താക്കളായാണ് അവരെ കണ്ടത്. ഒരുപരിധിവരെ അതു സത്യമാണ്. എന്നു മാത്രമല്ല ,കോൺഗ്രസിനേക്കാളും മുതലാളിത്ത പക്ഷപാതികളുമാണ് അവർ. ഈ ബിജെപിക്ക് കേരളത്തിൽ വേരോട്ടമുണ്ടാക്കരുത് എന്ന കാര്യത്തിൽ രാഷ്ട്രീയ കക്ഷികൾ ഒറ്റക്കെട്ടായിരുന്നു. കേരളത്തിലെ മുന്നാക്ക സമുദായങ്ങളും അതിൽ ഉറച്ചുനിന്നു. എന്നാൽ കിട്ടുന്നതെല്ലാം പോരട്ടെ എന്ന വാണിജ്യതാൽപര്യത്തോടെ ചിലർ സമുദായ നേതൃത്വത്തിലുണ്ടായിരുന്നതുകൊണ്ട് ബിജെപിയുടെ നവനേതൃത്വത്തിന് എസ്എൻഡിപിയെ മാമോദീസ മുക്കി ബിഡിജെഎസ് ആക്കാനും അവരുമായി സഖ്യത്തിലേർപ്പെടാനും ബുദ്ധിമുട്ടുണ്ടായില്ല. കച്ചവടം മാത്രമറിയുന്ന ഉത്തരേന്ത്യൻ രാഷ്ട്രീയ സംസ്കാരത്തിന് കേരളത്തിൽ നിന്നും സഹായം കിട്ടിയതോടെ അവർക്ക് ഇവിടെ ചുവടുറപ്പിക്കാനും കഴിഞ്ഞു. ഒരു സീറ്റും 18% വോട്ട് ഓഹരിയുമെന്ന സ്പ്നമാണ് ബിജെപി നേതൃത്വം വിതച്ചത്. ഫലം വന്നപ്പോൾ പ്രതീക്ഷിച്ചതിലേറെയുണ്ട്. ഒരു സീറ്റും ആഗ്രഹിച്ചതിലേറെ വോട്ട് ഓഹരിയും. ഒരിടത്ത് ജയം. ഏഴിടത്ത് രണ്ടാം സ്ഥാനം. ഒരിടത്ത് ജയം പോയത് കപ്പിനും ചുണ്ടിനും ഇടയിൽ. ആനന്ദലബ്ധിക്കിനിയെന്തു വേണം?. ഭൂരിപക്ഷ സമുദായത്തിന് അവർ ഒരു പ്രതീക്ഷ കൊടുത്തിരിക്കുന്നു. ഇതാ ഇവിടെ നമ്മളുണ്ട്. നാളെ വേണമെങ്കിൽ ബിഡിജെഎസിനെ അവർ വഴിയിൽ ഉപേക്ഷിച്ചേക്കാം. പക്ഷേ ആശ്രയിക്കാൻ ആള് വേറെയുണ്ട്. വേണമെങ്കിൽ ന്യൂനപക്ഷത്തിലൊരു വിഭാഗത്തെയും കിട്ടും. ഇങ്ങനെ വന്നാൽ സിപിഎമ്മിനു മാത്രമാണ് പ്രശ്നമെന്നും തങ്ങൾ സുരക്ഷിതരായിരിക്കുമെന്നും കരുതിയ കോൺഗ്രസിന് ഷോക്ക് ട്രീറ്റ്മെന്റ് ആണ് ഈ തിരഞ്ഞെടുപ്പ് നൽകിയിരിക്കുന്നത്. ഈ അപകടം തിരിച്ചറിഞ്ഞത് ആന്റണിയെപ്പോലെ അപൂർവം നേതാക്കൾ മാത്രം.

ബിജെപിയുടെ വളർച്ച അിറയണമെങ്കിൽ കേരളത്തിന്റെ തെക്ക് മുതൽ വടക്ക് വരെയുള്ള ചില മണ്ഡലങ്ങളിലെ മാത്രം വോട്ട് കണക്ക് നോക്കിയാൽ മതി. തിരുവനന്തപുരം മണ്ഡലത്തിൽ കഴിഞ്ഞ തവണത്തെ 11503 ഇത്തവണ 34764 ആയി മാറി. തിരുവല്ലയിൽ 7646ൽ നിന്ന് 31439 ആയി കുതിച്ചു.മഞ്ചേശ്വരത്ത് കഴിഞ്ഞ തവണത്തെ 43989 ഇത്തവണ 56781 ആയി.

**സിപിഎം നടത്തിയ അപകടക്കളി**

തരാതരം പോലെ വർഗീയതയെ താലോലിക്കുകയും കൈവിടുകയും പിന്നെ കൂടെക്കൂട്ടുകയും ചെയ്യുന്നതിൽ സിപിഎമ്മിനെപ്പോലെ വൈദഗ്ധ്യം കാണിക്കുന്ന മറ്റൊരു കക്ഷിയില്ല. സദ്ദാം ഹുസൈനെ കേരളത്തിലെ തിരഞ്ഞെടുപ്പ് വിഷയമാക്കിയ ഇഎംഎസ് ആണ് ഈ












ഞാണിന്മേൽക്കളിയുടെ ഉസ്താദ്. ആ പാരമ്പര്യം ഉള്ളിലുള്ളതുകൊണ്ട് സിപിഎം ഇത്തവണയും ആ അപകടക്കളി പുറത്തെടുത്തു. ഇതാ ഭൂരിപക്ഷ വർഗീയത നിങ്ങളെ ആക്രമിക്കാൻ വരുന്നു. ഞങ്ങളുടെ പരിചക്കീഴിൽ ഇരുന്നോളൂ എന്നതാണ് സിപിഎം കൊടുത്ത പ്രതീക്ഷ. മലപ്പുറത്തെ ലീഗ് കോട്ടകളിൽ കടക്കാൻ മുസ്ലിങ്ങളിലെതന്നെ പ്രമാണിമാരെ സ്ഥാനാർഥികളാക്കുക, മധ്യതിരുവിതാംകൂറിലെ ക്രിസ്തീയ വിഭാഗങ്ങളെ കയ്യിലെടുക്കാൻ അവർ പറയുന്ന ഒരാളെ നിമിഷനേരം കൊണ്ട് പാർട്ടി അംഗമാക്കി സ്ഥാനാർഥിയാക്കുക, ഇങ്ങനെ പയറ്റാവുന്ന തന്ത്രമൊക്കെ പയറ്റിയിട്ടുണ്ട് സിപിഎം. മധ്യതിരുവിതാംകൂറിലെ ഒരു മണ്ഡലത്തിൽ സിപിഎം പയറ്റിയ ഈ തന്ത്രം ഭൂരിപക്ഷ സമുദായങ്ങൾക്കിടയിലുണ്ടാക്കിയ അസംതൃപ്തി ഈ മേഖലയിലാകെ ബിജെപിയുടെ വളർച്ചയ്ക്ക് ഇടയാക്കുമെന്നതിൽ സംശയമില്ല. ഇത് ആത്യന്തികമായി ദോഷം ചെയ്യാൻ പോകുന്നത് ന്യൂനപക്ഷങ്ങൾക്കു തന്നെയായിരിക്കും എന്നതിലും സംശയമില്ല. ഈ കാര്യം മനസ്സിലാക്കണമെങ്കിൽ അവിടുത്തെ വോട്ട് കണക്ക് നോക്കിയാൽ മാത്രം മതി. ഇടതുപക്ഷം വിജയിച്ച ഇവിടെ പക്ഷേ വോട്ട് വിഹിതം ആകെ പോൾ ചെയ്തതിന്റെ 39. 96% മാത്രമാണ്. കഴിഞ്ഞ തവണത്തെ 42. 86 ൽ നിന്ന് താഴേക്ക്. യുഡിഎഫിന് കഴിഞ്ഞ തവണത്തെ 47.67 ഇപ്രാവശ്യം 35. 22 ആയി മാറുന്നത് കാണേണ്ടിവന്നു. ബിജെപി കഴിഞ്ഞ തവണത്തെ 7.52 ഇക്കുറി 23.47 ആയി ഉയർത്തി. ചുരുക്കത്തിൽ സിപിഎം നടത്തിയ ന്യൂനപക്ഷ കേന്ദ്രീകൃത നീക്കത്തെ പ്രതിരോധിക്കാൻ ഭൂരിപക്ഷ സമുദായങ്ങൾ ബിജെപിയെ കൂടുതലായി ആശ്രയിച്ചു. സിപിഎം നടത്തിയ വർഗീയ നീക്കങ്ങളുടെ പരിണത ഫലം ഇതിനേക്കാൾ രൂക്ഷമായി കേരള സമൂഹത്തിൽ ആഞ്ഞടിക്കാൻ പോവുകയാണ്.

എല്ലാ സമൂഹങ്ങളും ഒത്തൊരുമിച്ചു നീങ്ങിയിരുന്ന കേരള സമൂഹത്തിൽ ഇത്രയേറേ പച്ചയായി ജാതിയും മതവും പറഞ്ഞ് വോട്ടുപിടിച്ച മറ്റൊരു കാലമുണ്ടായിട്ടില്ല. അതിനു സിപിഎം തന്നെ മുൻകൈ എടുത്തിട്ട് ബിജെപിയെ കുറ്റം പറഞ്ഞിട്ടു കാര്യമുണ്ടോ. കുടത്തിൽ നിന്നു ഭൂതത്തെ തുറന്നുവിട്ടുകഴിഞ്ഞു. ഇനി ഈ ഭൂതം കാര്യമായ കുഴപ്പമുണ്ടാക്കിയേ തിരിച്ചുകയറാൻ സാധ്യതയുള്ളു. അതിനു മുമ്പ് എത്ര കബന്ധങ്ങൾ വീഴും എന്ന് അറിയില്ല. ഭൂതത്തെ കുടത്തിനുള്ളിൽ അടയ്ക്കാൻ കഴിവുള്ളവനെവിടെനിന്നു വരുമെന്നും അറിയില്ല. എംടിയുടെ മഞ്ഞിലെ കഥാപാത്രം പറയുന്നതു പോലെ വരും വരാതിരിക്കില്ല.

അതേ, പ്രതീക്ഷയാണല്ലോ ജീവിതം. നല്ലനാളേക്കായി കാത്തിരിക്കാം. അതല്ലേ ചെയ്യാനാവൂ

**മേമ്പൊടി**

ചില എങ്കിലുകൾ ഇപ്പോഴും നമ്മുടെ മുമ്പിലുണ്ട്. കോഴ ആരോപണം വന്ന ഉടൻതന്നെ കെ.എം. മാണിയും ബാബുവും രാജിവച്ചിരുന്നെങ്കിൽ .

ഒരു ഘട്ടത്തിൽ മുഖ്യമന്ത്രി തന്നെ മാറിനില്ക്കുകയും വേറൊരാൾ നേതൃത്വം ഏറ്റെടുക്കുകയും ചെയ്തിരുന്നെങ്കിൽ ..

അവസാന മന്ത്രിസഭാ യോഗങ്ങൾ കുറേക്കൂടി യാഥാർഥ്യ ബോധമുള്ളതായിരുന്നെങ്കിൽ .

കളങ്കിതരെ മാറ്റിനിർത്തി തിരഞ്ഞെടുപ്പിനെ നേരിട്ടിരുന്നെങ്കിൽ

എങ്കിലുകൾ ഇനിയുമുണ്ട്. പോട്ടേ. പോയ ബുദ്ധി ആന പിടിച്ചാൽ കിട്ടില്ലല്ലോ..



## കിഡ്സ്‌വേൾഡ്



ഉണ്ണി അമ്മയമ്പലം

# അടിക്കുപകരം മിഠായി



വിശ്വസാഹിത്യകാരനായിരുന്ന ടോൾസ്റ്റോയിയുടെ പത്തുവയസ്സുകാരി മകൾ തന്റെ കൂട്ടുകാരിയുമൊത്ത് മുറ്റത്തു കളിച്ചുകൊണ്ടിരുന്നു. കളിയിൽ എന്തോ പിശകു പറ്റിയതിന്റെ പേരിൽ അവർ തമ്മിൽ വഴക്കായി. കൂട്ടുകാരി ടോൾസ്റ്റോയിയുടെ മകളെ അടിച്ചു. അവൾ കരഞ്ഞുകൊണ്ട് അച്ഛനോട് പറഞ്ഞു: "എന്നെ തല്ലിയതിനുപകരമായി അച്ഛൻ അവളെ തല്ലണം." അപ്പോൾ അദ്ദേഹം മകളോടു പറഞ്ഞു: "കുഞ്ഞേ, നിന്നെ അടിച്ചതിനുപകരം ഞാൻ അവളെ അടിച്ചാൽ എന്തു നന്മയാണുണ്ടാവുക? നിന്റെ വേദന കുറയുമോ? ഞാൻ അവളെ അടിച്ചാൽ അവൾ എന്നെയും നിന്നെയും വെറുക്കും. അതിനാൽ നിന്റെ കൂട്ടുകാരി നല്ലവളാകേണ്ടതിന് കുറച്ചു മിഠായി നീ അവൾക്കു കൊടുക്കണം. അങ്ങനെ ചെയ്താൽ ഒരിക്കലും അവൾ നിന്നെ വെറുക്കുകയില്ല." ടോൾസ്റ്റോയി ഇത്രയും പറഞ്ഞപ്പോൾ മകളുടെ മുഖം മങ്ങി. അവൾക്ക് അദ്ദേഹത്തിന്റെ തീരുമാനത്തോടു യോജിക്കുവാൻ പ്രയാസമായിരുന്നു. എങ്കിലും പിതാവിന്റെ നിർബ്ബന്ധം കൊണ്ട് അവൾ കൂട്ടുകാരിക്ക് മിഠായി കൊടുത്തു. പിന്നീട് ടോൾസ്റ്റോയി അവരുടെ പെരുമാറ്റരീതി നിരീക്ഷിച്ചുകൊണ്ടിരുന്നു. അദ്ദേഹം പറയുകയാണ്: അവർ, പിന്നീടൊരിക്കലും പിണങ്ങാത്ത ഉറ്റമിത്രങ്ങളായിത്തീർന്നു. "തിന്മ നിങ്ങളെ കീഴടക്കാതിരിക്കട്ടെ, മറിച്ച്, തിന്മയെ നന്മകൊണ്ട് കീഴടക്കുവിൻ" (റോമ. 12:21).




# യുവത്വം യേശുവിൽ പ്രോജ്ജ്വലിക്കട്ടെ!



**ടോംസ് ആന്റണി**
പരിശീലകൻ, പ്രഭാഷകൻ

ജീവിതത്തിന്റെ വസന്തകാലഘട്ടമാണ് യുവത്വം. ആരോഗ്യവും സൗന്ദര്യവും കർമ്മകുശലതയും സമ്മേളിക്കുന്ന അതുല്യമായ കാലഘട്ടം. യുവത്വം ദൈവം കനിഞ്ഞരുളുന്ന നിധിയാണ്. അതീവമായ ഗൗരവത്തോടും, പ്രാധാന്യത്തോടും കൂടി വേണം ഈ കാലഘട്ടത്തെ സമീപിക്കുവാനം, ആശ്ലേഷിക്കുവാനും.

യുവത്വം വെറുതെ ആഘോഷിച്ച് തിമിർത്ത് ജീവിക്കേണ്ട ഒരു കാലഘട്ടമല്ല; കാലഘട്ടത്തിന്റെ തിന്മകളിലേയ്ക്ക് ചാടിക്കടന്ന് അതിൽ ആനന്ദിച്ചു തീർക്കേണ്ട കാലഘട്ടമല്ല അത്. യുവത്വം നന്നായി ആഘോഷിക്കുന്നതിനുള്ള വലിയ സാധ്യതകൾ നമ്മുക്കു മുമ്പിലുണ്ട്. പക്ഷെ നല്ല സാധ്യതകളെ ഇന്നത്തെ പല യുവജനങ്ങളും കണ്ടില്ലെന്നു നടക്കുന്നു എന്നത് ഖേദകരമാണ്.

**യുവത്വം യേശുവിന്**

അനുകരണവാഞ്ച യുവത്വത്തിന്റെ സവിശേഷത യാണ്. ഇഷ്ടപ്പെട്ട താരങ്ങൾ എന്തുകോമാളിത്തരം കാണിച്ചാലും അതിനെ അന്ധമായി യുവജനങ്ങൾ അനുകരിക്കാറുണ്ട്. ഇന്ന് കലാ-സാഹിത്യ, കായിക-രാഷ്ട്രീയ രംഗങ്ങളിലെല്ലാം യുവജനതയെ ആകർഷി ക്കുന്ന താരങ്ങൾ ഉണ്ട്.

ഈ താരങ്ങളുടെ നന്മകളോടൊപ്പം ഇവരിലെ വ്യക്തിത്വവൈകല്യങ്ങളും യുവജനങ്ങളിലേയ്ക്ക് ചേക്കേറും. അന്ധമായ അനുകരണം ആത്യന്തികമായി ആപത്തിലേയ്ക്ക് നയിക്കും.

ഡോ. സുകുമാർ അഴീക്കോട് ഒരിക്കൽ ഇങ്ങനെ പറഞ്ഞു ''നിങ്ങൾ സ്റ്റാറുകളെ അകലെ നിന്നു കണ്ടുമാത്രം സൗന്ദര്യം ആസ്വദിക്കുക. അടുത്തു ചെന്നാലോ പൊള്ളും" അടുത്തുചെന്നാൽ പൊള്ളുന്ന സ്റ്റാറുകളാണ് നമുക്കുചുറ്റും.

എന്നാൽ യുവത്വത്തിന്റെ നിറവിൽ അജയ്യനായി ജീവിച്ച് അപരോന്മുഖതയുടെ മൂർത്താവതാരമായി മാറിയ യേശു എല്ലാ താരങ്ങൾക്കും അപ്പുറമാണ്. താരങ്ങളുടെ താരമല്ല, അവിടുന്ന് എല്ലാറ്റിനും അതീതനായ അതുല്യമായ താരം.

യുവജനങ്ങൾ അനുകരിക്കേണ്ടത് യേശുവെന്ന അനന്യനായ താരത്തെത്ത ന്നെയാണ്. വിലമതിക്കാനാ വാത്ത ആ താരത്തെ അനുധാവനം ചെയ്യുന്നതിൽ അഭിമാനിക്കുകയാണ് വേണ്ടത്.

നിത്യജീവൻ പ്രാപിക്കുവാൻ എന്തുചെയ്യണം എന്ന് ചോദിച്ചുകൊണ്ട് തന്നെ സമീപിച്ച ഒരു യുവാവിനെ യേശു സ്നേഹപൂർവ്വം നോക്കി എന്ന് മർക്കോസ് സുവിശേഷകൻ എടുത്തുപറയുന്നുണ്ട് (മർക്കോസ് 10:21) യേശു എല്ലാവരേയും സ്നേപൂർവ്വമായിരിക്കാം നോക്കിയിരുന്നത്. എങ്കിലും സ്നേഹപൂർവ്വം ഒരാളെ നോക്കി എന്ന് സുവിശേഷങ്ങളിൽ എടുത്തുപറയുന്നത് ഈ യുവാവിനെമാത്രമാണ്. യുവത്വത്തോടും യുവജനങ്ങളോടും യേശുവിന്റെ പ്രത്യേക ആഭി മുഖ്യമാണ് ഇവിടെ പ്രതിഫലിക്കുന്നത്. സ്നേഹപൂർവ്വം നോക്കിയത് അയാളുമുമ്പിൽ ഒരു വെല്ലുവിളി എടുത്തുവച്ചുകൊണ്ടാണ്; അത് മറ്റൊന്നുമല്ല, ശിഷ്യത്വം സ്വീകരിക്കാനുള്ള ഒരു വെല്ലുവിളി. യുവജനങ്ങൾ ആത്യന്തികമായി ക്രിസ്തുശിഷ്യരാകുകയാണ് വേണ്ടത്.

**യുവത്വം സഭയ്ക്ക്**

വി. സിപ്രിയാൻ പറയുന്നതുപോലെ ഒരുവൻ "സഭയെ തന്റെ മാതാവായി സ്വീകരിച്ചാൽ മാത്രമേ ദൈവത്തെ പിതാവായി സ്വീകരിക്കാൻ സാധിക്കൂ''. സഭയെ സ്നേഹിക്കുന്ന യുവജനങ്ങളെയാണ് പിതാവായ ദൈവത്തിനാവശ്യം. സഭയുടെ പ്രേഷിത പ്രവർത്തന ങ്ങളോട് ആഭിമുഖ്യവും, നേതൃത്വപരമായ പങ്കാളിത്തവും യുവജനങ്ങൾ സ്വായത്തമാക്കണം. സഭയെ യുവത്വ പൂർണ്ണമാക്കുന്നത് യുവജനങ്ങളാണ്. യുവജനസാന്നിദ്ധ്യ മില്ലാത്ത സഭാ പ്രവർത്തനങ്ങൾ അപൂർണ്ണങ്ങളാണ്.

ഇന്ന് സഭയിൽ നിന്നും അകന്നുനിൽക്കുന്ന യുവജനങ്ങളുടെ എണ്ണം കൂടുകയാണ്. അതിന് യുവജനങ്ങൾക്ക് അതിന്റേതായ കാരണങ്ങളുമുണ്ട്. യുവജനങ്ങളെ ആകർഷിക്കുന്ന കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കാനോ, യുവജനങ്ങളെ കൂടെ നിർത്താ നോ ചില രംഗങ്ങളിൽ വേണ്ടത്ര കഴിയുന്നില്ല എന്നതും വാസ്തവം തന്നെ. എങ്കിലും മാതാവായ സഭയെ തള്ളിപ്പറഞ്ഞുകൊണ്ട് എവിടെയാണ് ചെല്ലാനാവുക ? മാനുഷികമായ ബലഹീനതകളും കുറവുകളും സഭയ്ക്കുണ്ടാകുമ്പോൾ കൂടെ നിന്ന് പരിഹരിക്കാനാണ് യുവത്വം തയ്യാറെടുക്കേണ്ടത്. മാറിനിന്ന് വിമർശിക്കു ന്നതിനുപകരം കൂടെ നിന്ന് പരിപോഷിപ്പിക്കുകയാണ് യുവജനങ്ങൾ ചെയ്യേണ്ടത്. സഭയെ പടുത്തുയർത്തുക എന്നത് യുവത്വത്തിന്റെ കടമയാണ്.

**യുവത്വം സമൂഹസൃഷ്ടിക്ക്**

സമൂഹത്തിലെ അനീതിക്കും, അക്രമത്തിനും, അധർമ്മത്തിനുമെതിരെ ധീരമായി പടപൊരുതുവാൻ

യുവത്വത്തിനേ കഴിയൂ. "പിഴുതെറിയുവാനും, നട്ടു വളർത്തുവാനും, തകിടം മറിക്കുവാനും, പണിതുയർത്തുവാനും വേണ്ടി അയയ്ക്കപ്പെട്ട കാലഘട്ടത്തിന്റെ പ്രവാചകരാണ് യുവജനങ്ങൾ.

അപരോന്മുഖതയുടെയും പരസ്നേഹത്തിന്റെയും പൂർണ്ണത വിളങ്ങി നിൽക്കുന്നത് യേശുവെന്ന യുവാവിലാണ്. യുവത്വമെന്നാൽ മറ്റുള്ളവർക്കു വേണ്ടിയുള്ള ത്യാഗോദാരമായ ജീവിതമാണെന്ന് ക്രിസ്തു പഠിപ്പിക്കുന്നു.

ക്രിസ്തുവിന്റെ മനോഭാവവും, അപരോന്മുഖതയുമാണ് യുവത്വം കടംകൊള്ളേണ്ടത്. സമൂഹത്തോട് സമരസപ്പെടാനല്ല, സമൂഹത്തിൽ നിന്നും വേറിട്ടു നിൽക്കാനുമല്ല യേശു പഠിപ്പിക്കുന്നത്. മറിച്ച് സമൂഹത്തിന്റെ ഭാഗമായി നിലനിന്ന് സമത്വസുന്ദരമായ ദൈവരാജ്യം ഈ ഭൂമിയിൽ കരുപ്പിടിപ്പിക്കാനുള്ള ദൗത്യമാണ് യുവജനങ്ങൾ കരഗതമാക്കേണ്ടത്. സമൂഹത്തിലെ എല്ലാ രംഗങ്ങളിലും യുവജനങ്ങൾ കടന്നുവന്ന് ആ രംഗങ്ങളെ സംശുദ്ധമാക്കണം. കലാ സാംസ്കാരിക-സാഹിത്യ- രാഷ്ട്രീയ രംഗങ്ങളിലെല്ലാം യുവജനങ്ങൾ കടന്നു ചെല്ലണം. എല്ലാ രംഗങ്ങളിലും ക്രിസ്തീയമൂല്യങ്ങൾ പ്രചരിപ്പിക്കണം.

സാമൂഹികപ്രവർത്തനങ്ങളിൽ പ്രത്യേകിച്ച് ജീവകാരുണ്യമേഖലയിലും യുവത്വം അതിന്റെ ചൈതന്യം വിതറണം. മദ്യം, മയക്കുമരുന്ന്, അശ്ലീലത, ലൈംഗിക അരാജകത്വം, അഴിമതി, നവമാധ്യമങ്ങൾ വിതറുന്ന മൂല്യച്യുതി, അസമത്വം, അക്രമരാഷ്ട്രീയം, വിഭാഗീയത തുടങ്ങിയവക്കെതിരെ ധാർമ്മികതയുടെ ചാട്ടവാറേന്തുവാൻ യുവജനങ്ങൾക്കു കഴിയണം.

**നിസംഗത**

നിസംഗതയാണ് ഇന്നത്തെ യുവത്വം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. ഒന്നിനോടും പ്രതിബന്ധതയില്ലാത്ത യുവജനങ്ങൾ ഇന്ന് വർദ്ധിച്ചുവരുന്നു. സാമൂഹിക പ്രശ്നങ്ങൾ കണ്ടില്ലായെന്ന് നടിക്കാനാണ് പല യുവജനങ്ങളുടെയും താല്പര്യം. ആവശ്യമില്ലാത്ത പല കാര്യങ്ങളിലേക്കും യുവത്വം വലിച്ചിഴക്കപ്പെടുന്നു. രാഷ്ട്രീയമായ ചില ലക്ഷ്യങ്ങൾ നേടിയെടുക്കുന്നതിനുള്ള ചട്ടുകമായി യുവജനങ്ങളെ ചില ഛിദ്രശക്തികൾ മാറ്റിയെടുക്കുന്നു. പണം സമ്പാദിക്കുന്നതിനും, സുഖലോലുപതയ്ക്കും വേണ്ടി എവിടെയും ചെന്നു ചേക്കേറാനുള്ള ഇന്നത്തെ യുവത്വത്തിന്റെ അടങ്ങാത്ത അഭിവാഞ്ചയും ആപത്കരമാണ്.

ആത്യന്തികമായി യുവത്വം നന്മയുള്ളതാണ്. അവരിലെ നന്മയെ കണ്ടെത്തി പ്രോത്സാഹിപ്പിക്കുന്നതിൽ ഇന്നത്തെ മുതിർന്ന തലമുറ പരാജയപ്പെടുന്നു. അസ്തിത്വപ്രതിസന്ധിയും യുവത്വം നേരിടുന്ന ഒരു വെല്ലുവിളിതന്നെയാണ്. കുടുംബത്തിലും, സഭയിലും, സമൂഹത്തിലും വ്യക്തമായ ഒരു സ്ഥാനം യുവജനങ്ങൾക്ക് നൽകിയേതീരൂ! യുവജന പരിശീലകർ അവരെ കുറ്റം വിധിക്കുന്നവരാകരുത്. നാലുപാടുനിന്നും വിമർശനങ്ങളേറ്റ് യുവത്വം തളർന്നു വീഴുമ്പോൾ, നിരുപാധിക സ്നേഹം പങ്കുവെച്ചുകൊടുക്കുന്ന പ്രചോദകരാകണം യഥാർത്ഥ യുവജനപരിശീലകർ.

ക്രിസ്മസിനുവേണ്ടി ഒരുങ്ങുന്ന ഈ കാലഘട്ടത്തിൽ യുവത്വത്തെ നമ്മുക്ക് കൂടുതൽ സമ്പന്നമാക്കാം. വിശുദ്ധിയും, പ്രതിബദ്ധതയും നിറഞ്ഞ യുവത്വമാണ് ഏറ്റവും സമ്പന്നം.

ക്രിസ്തുവിനെ യുവജനങ്ങൾ സ്വായത്തമാക്കട്ടെ. അവിടുത്തെപ്പോലെ എല്ലാവർക്കും എല്ലാമായി യുവത്വം എരിയട്ടെ. അവിടുത്തെ കരുണയുടെയും നന്മയുടെയും മനോഭാവം യുവജനങ്ങൾ ഉള്ളിൽ പേറട്ടെ. നോമ്പാചരണം വിശുദ്ധിയിലേയ്ക്കുള്ള ഒരു തിരിച്ചുപോക്കാവട്ടെ. നവമാധ്യമങ്ങളെ നന്മക്കായി ഉപയോഗിക്കാനുള്ള പ്രേരണ ഈ നോമ്പുകാലം നമ്മിൽ വർഷിക്കട്ടെ. അങ്ങനെയെങ്കിൽ ക്രിസ്തു പ്രോജ്ജ്വലിക്കുന്ന ഒരു യുവത്വം എല്ലാ യുവജനങ്ങൾക്കും സ്വന്തമാക്കാം.

ധ്യാനം

# മനസ്സാക്ഷി വികസിക്കാഞ്ഞാൽ

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**



ഒരു ഘട്ടത്തിലെത്തി വളർച്ച മുരടിച്ചുപോയ ചില മനുഷ്യരുണ്ട്. വളർച്ചയുടെ ഒന്നോ രണ്ടോ വശങ്ങളാണ് ഇങ്ങനെ നിന്നുപോകുന്നത്. ശാരീരികവളർച്ച മാത്രം നിന്നുപോകുകയും മാനസികവളർച്ച പൂർണ്ണമാകുകയും ചെയ്യുന്നവരുണ്ട്. മറിച്ചുള്ളവരും ഉണ്ട്. ഇവരെയൊക്കെ തിരിച്ചറിയാൻ എളുപ്പമാണ്, പ്രത്യേകിച്ചും ശാരീരികവ ളർച്ച നിന്നു പോയവരെ. എന്നാൽ മനസ്സാക്ഷിയുടെ വളർച്ച മാത്രം നിന്നു പോയവരെ തിരിച്ചറിയാൻ അത്ര എളുപ്പമല്ല. തന്നെയുമല്ല അവരെ സഹായിക്കുവാൻ മറ്റു ള്ളവർക്ക് കഴിയാതെപോവുകയും ചെയ്യും. ഇത്തരക്കാർ സമൂഹത്തിനു വരുത്തിവയ്ക്കുന്ന ആഘാതം ഒട്ടും ചെറുതല്ല. അതുകൊണ്ട് സോഷിയോപാത്ത് എന്നാണ് മനശ്ശാസ്ത്രജ്ഞന്മാർ ഇവരെ വിളിക്കുന്നത്.

പ്രവൃത്തികളിലെ ശരി തെറ്റുകൾ തിരിച്ചറിയാൻ സാധിക്കാത്തവരാണിവർ. തെറ്റുകളിലെ ഗുരുലഘുവ്യ ത്യാസങ്ങളും അവർക്കറിഞ്ഞുകൂടാ. വർണ്ണാന്ധത എന്ന പേരിലറിയപ്പെടുന്ന ന്യൂനതയ്ക്കു സമാനമായ ഒരുതരം ധാർമ്മികാവസ്ഥയാണിത്.

എന്തും ചെയ്യാൻ മടിയില്ലാത്ത ഇക്കൂട്ടർ ധൈര്യശാ ലികളാണ് തങ്ങളെന്നാണ് കരുതുന്നത്. വൈരാഗ്യം കൊണ്ട് വെറളി പിടിച്ചവർപോലും ചെയ്യാനറയ്ക്കുന്ന കടുംകൈകൾ അനായാസം ഇവർ ചെയ്തുകൂട്ടും. എന്നിട്ട് ഒരു മനസ്സാക്ഷിക്കുത്തുമില്ലാതെ ഒഴുക്കൻ മട്ടിൽ ജീവിച്ചുപോകും. ഇക്കാരണം കൊണ്ട് സമൂഹം ഇക്കൂ ട്ടരെ ഭയക്കും. അവർക്കെതിരായി ഒന്നും ചെയ്യാതെയും പറയാതെയും അവർ സ്വരക്ഷ ഉറപ്പാക്കും. അതോടെ തങ്ങൾ ശക്തരാണെന്ന് ഇവർ ധരിച്ചു വശാകും. ഈ അവ സ്ഥയെ ഒരു സാമർത്ഥ്യമായിത്തന്നെ അവരും അവരുടെ സിൽബന്ധികളും കരുതിത്തുടങ്ങും.

വെല്ലുവിളിച്ചും വീമ്പിളക്കിയുമായിരിക്കില്ല ഇവരുടെ കടുംകൈകൾ. അവയ്ക്കിരയാകുന്നവരോട് ഈ പ്രയോ ഗത്തിനു മുൻപും പിൻപും സാധാരണപോലെ പെരുമാ റിയെന്നിരിക്കും. രാത്രിയിൽ ഭർത്താവിനെ വെട്ടിക്കൊ ന്നിട്ട് വെളുപ്പിന് ഭാര്യയെ സഹായിക്കാൻ കൂടിയെന്നിരി ക്കും. സൽപ്രവൃത്തികളെന്നു സമൂഹം കരുതുന്ന കുറെ കാര്യങ്ങളും അവർ ചെയ്യും, ധാർമ്മികപ്രേരിതമായല്ലാ തെ. അതുമൂലം സമൂഹം ഇവരെ ഏറെ ആദരിച്ചെന്നും ആശ്രയിച്ചെന്നും വരാം. തങ്ങൾ വലിയവരാണെന്ന മെഗ ലോമാനിയാ ഭാവവും അങ്ങനെ ഇവർക്കുണ്ടാകുന്നു.

മനസ്സാക്ഷി വികസിക്കാതെ പോയതാണ് ഇതിന്റെ യൊക്കെ കാരണമെന്ന് അവരെ പറഞ്ഞു ബോദ്ധ്യപ്പെ ടുത്താൻ പ്രയാസമാണ്. വളർച്ചയുടെ മറ്റിനങ്ങളിലെ മുര ടിപ്പിന് ഇരയായവർക്ക് അവരുടെ ന്യൂനത എളുപ്പത്തിൽ മനസ്സിലാകും. എന്നാൽ സോഷിയോപ്പാത്തിന് ആ സൗകര്യം ഉണ്ടാവില്ല.

ധർമ്മാന്ധർ സ്വന്തം പ്രയത്നം കൊണ്ട് ജീവിക്കുന്ന വരല്ല. കള്ളം പറയാനും പ്രവർത്തിക്കാനും പ്രത്യേക കഴി വുള്ളവരാണവർ. അതിനവർക്ക് യാതൊരു ഉളുപ്പു (മന സ്സാക്ഷിക്കുത്ത്)മില്ല. ആ കഴിവുപയോഗിച്ചാണവർ ജീവി താവശ്യങ്ങൾ നിറവേറ്റുന്നത്; അതും ആർഭാടമായിത്ത ന്നെ. വേണ്ടപ്പെട്ടവരുടേയും പാവപ്പെട്ടവരുടേയും വസ്തുവകകൾ ചതിച്ചും വക്രബുദ്ധിയുപയോഗിച്ചും കൈവശപ്പെടുത്തി അതുപയോഗിച്ച് മോടിയായി കഴി യും. ആരെന്തു പറയുമെന്നോ വിചാരിക്കുമെന്നോ ചിന്ത യില്ല. എന്തെങ്കിലുമൊക്കെ ന്യായീകരണങ്ങൾ എപ്പോഴും അവരുടെ നാവിൻതുമ്പിലുണ്ടായിരിക്കും.

എങ്കിലും അവരുടെ കടുംകൈകൾ ശിക്ഷിക്കപ്പെടാ വുന്നവയാണെന്ന് അവർക്കറിയാം. എന്നാൽ അധികാ രികളെ ഭീഷണിപ്പെടുത്തിയും സാക്ഷികളെ വിരട്ടിയും മറ്റുമാണ് അവരതിനെ നേരിടുന്നത്. അതിലവർ കുറെ യൊക്കെ വിജയിക്കുകയും ചെയ്യുന്നതോടെ അവരുടെ ധാർമ്മികാന്ധത ഉറച്ചു പോകുകയാണ്.

ലഹരിയുടെ ലോകം
ലഹരിയെ തകർക്കുക 9

# ലഹരി വിമോചന ധ്യാനം

പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്

ലഹരിയെന്ന മഹാവിപത്തിനെതിരെയുള്ള പോരാട്ടം ഓരോ മനുഷ്യന്റെയും പോരാട്ടമാണ്. സ്വന്തം ശക്തികൊണ്ട് ആർക്കും ലഹരിയുടെ അടിമത്തത്തിൽ നിന്ന് മോചനം നേടാൻ സാധിക്കുകയില്ല. ലഹരിക്കടിമകളായ സഹോദരങ്ങൾക്ക് ആവശ്യമായ ചികിത്സ നൽകണം. രണ്ടു തരം ചികിത്സകളാണ് ഇന്ന് നിലവിലുള്ളത്. 1). ലഹരി വിമോചന ധ്യാനം 2.) ഡി-അഡിക്ഷൻ ചികിത്സ. ഈ ലക്കത്തിൽ ലഹരി വിമോചന ധ്യാനത്തിന്റെ വിവിധ വശങ്ങൾ പരിശോധിക്കാം.

**"അനർത്ഥകാലത്ത് എന്നെ വിളിച്ചപേക്ഷിക്കുക ഞാൻ നിന്നെ മോചിപ്പിക്കും.നീ എന്നെ മഹത്വപ്പെടുത്തുകയും ചെയ്യും."(സങ്കീർത്തനം :50/15)** എന്ന വചനം നമ്മെ ഓർമിപ്പിക്കുന്നു. **ദൈവത്തിന് ഒന്നും അസാധ്യമല്ല.**(ലൂക്ക:1/37) കേരളത്തിലെ അറിയപ്പെടുന്ന ധ്യാനഗുരുവും ലഹരിവിമോചനധ്യാനത്തിന്റെ തുടക്കക്കാരനുമായ **ഫാ.ജോർജ് പനക്കൽ വി.സി. പറയുന്നു: "സ്വന്തം ശക്തികൊണ്ട് മദ്യാസക്തന് മദ്യപാനശീലം ഉപേക്ഷിക്കുക അസാധ്യമാണ്. അതുകൊണ്ട് സ്വയാശ്രയത്തിന്റെ ബന്ധനത്തിൽ നിന്ന് മോചനം നേടി, ദൈവത്തിൽ പൂർണമായി ആശ്രയിച്ചാൽ ദൈവം ലഹരിക്കടിമപ്പെട്ടവർക്ക് വിടുതൽ നൽകുക തന്നെ ചെയ്യും."**കേരളത്തിലെ പല ധ്യാനകേന്ദ്രങ്ങളിലും ലഹരിവിമോചന കുടുംബ നവീകരണ ധ്യാനങ്ങൾ നടത്തപ്പെടുന്നു. ഏഴോ എട്ടോ ദിവസം നീണ്ടു നിൽക്കുന്ന ധ്യാനങ്ങളിലൂടെ അനേകർ ലഹരി വിമോചനം നേടി സാക്ഷ്യജീവിതം നയിക്കുന്നു.

ലഹരിവിമോചനധ്യാനത്തിൽ വചനശുശ്രൂഷയും, വി.കുമ്പസാരവും, വി.കുർബാനയും, കൗൺസിലിംഗ് ശുശ്രൂഷയും, മദ്യാസക്തിരോഗത്തെപ്പറ്റിയുള്ള വിദഗ്ദരുടെക്ലാസുകളും അഭിഷേകശുശ്രൂഷയും, വിടുതൽശുശ്രൂഷയും, അനുഭവസാക്ഷ്യങ്ങളുമാണ് ഒരുക്കിയിരിക്കുന്നത്. ഈ ശുശ്രൂഷകളിലൂടെ കടന്നുപോകുന്ന ഒരു വ്യക്തി പുതുസൃഷ്ടിയായി മാറുന്നു.

വി.ബൈബിളിലെ എസെക്കിയേലിന്റെ പുസ്തകം 37-ാം അധ്യായത്തിൽ, തകർന്ന അവസ്ഥയിൽ നിന്നും

---



രാഷ്ട്രീയക്കാരുടെയിടയിൽ ഇത്തരക്കുരുണ്ട്. അങ്ങനെയല്ലാത്ത രാഷ്ട്രീയക്കാർപോലും ഇവരെ സിൽബന്ധികളാക്കി കൂടെ നിർത്തും. തുടർന്നുള്ള കാര്യങ്ങൾ സാധാരണക്കാർക്ക് സുപരിചിതങ്ങളാണ്.

ഗുണ്ടകളെന്നും വാടകക്കൊലയാളികളെന്നും ക്വട്ടേഷൻകാരെന്നും മറ്റും അറിയപ്പെടുന്നവർ ഇക്കൂട്ടരുടെയിടയിലുണ്ട്. കവലച്ചട്ടമ്പികളുമുണ്ട്. എന്നാൽ മാന്യന്മാരെപ്പോലെ ജീവിക്കുന്ന കുറെപ്പേരുമുണ്ട്. ആദ്യത്തെ കൂട്ടരെ തിരിച്ചറിയാനും അവരുടെ ഇരയാകാതെ അകന്നു നിൽക്കാനും ആളുകൾക്കു സാധിക്കും. എന്നാൽ ആട്ടിൻതോൽധാരികളായ രണ്ടാമത്തെ കൂട്ടരെ തിരിച്ചറിയാനാകാതെ പ്രയാസങ്ങളിൽ സഹായത്തിന് അവരെത്തന്നെ സമീപിക്കാനും ആളുകൾ തയ്യാറാവുന്നു.

വേണ്ടപ്പെട്ടവരുടെയും സിൽബന്ധികളെയും പിതൃസ്ഥാനീയരെയും ഉപകാരികളെയുമൊക്കെ ഈ ധർമ്മാന്ധർ ഉപദ്രവിക്കും. അവർക്കു വീണ്ടുവിചാരമില്ല. പുനരാലോചനയില്ല. അനുഭവജ്ഞാനവും വിവേകവും ഒന്നുമില്ല. ഒരുപ്പോക്കെന്ന് പരിണിതപ്രജ്ഞർ പറയുന്ന ഒരൊറ്റ സവിശേഷത മാത്രം.

ഈ സ്വഭാവവുമായി ഒട്ടുവളരെ ഏടാകൂടങ്ങളിൽ അവർ ചെന്നുപാടും. അവയെ ധാർമ്മികമായി അവലോകനം ചെയ്യാത്തതുകൊണ്ട് പശ്ചാത്താപവും തിരുത്തലും ക്ഷമപറയലും ഒന്നുമില്ലാതെ അവർ ജീവിച്ചുപോകും. കുടുക്കുകളിൽപ്പെടുമ്പോൾ കുതറുക, കുടയുക, അതിനെപ്പറ്റിത്തന്നെ വീമ്പു പറയുക..... ഇതാണവരുടെ രീതി.

ഇത്തരക്കാരുടെ അന്ത്യം ദാരുണമായിരിക്കുമെന്നതിന് സംശയമില്ല. സാമ്പത്തികപരാജയം അന്ത്യ നാളുകളിൽ ഉറപ്പാണ്. കുടുംബക്ഷയവും തീർച്ചയായ കാര്യമാണ്. ഇതൊക്കെയായാലും പശ്ചാത്താപമോ കുമ്പസാരമോ ഒന്നുമില്ലാതെ ഒരു ദിവസം അവരും കടന്നുപോകും. സമൂഹത്തെ വിറപ്പിച്ച് കുറേപ്പേരുടെ ശാപവും വാങ്ങി അതൊന്നും കാര്യമാക്കാതെ സാമൂഹികവ്യവസ്ഥിതിയെ കൊഞ്ഞനം കുത്തി ധർമ്മാന്ധരും കടന്നുപോകും.




വചനാഭിഷേകത്തിലൂടെയും പരിശുദ്ധാത്മ അഭിഷേക ത്തിലൂടെയും ഒരുവൻ ജീവൻ പ്രാപിക്കുന്നത് എങ്ങനെയെന്ന് നാം വായിക്കുന്നു.എസെക്കിയേലിന് ദൈവമായ കർത്താവ് അസ്ഥികളുടെ താഴ്‌വരയുടെ ഒരു ദർശനം കൊടുത്തു. ദൈവം പറഞ്ഞതനുസരിച്ച് പ്രവാചകൻ അസ്ഥിക്കൂമ്പാരങ്ങൾക്കു ചുറ്റും നടന്നു. അപ്പോൾ കർത്താവ് ചോദിച്ച,"മനുഷ്യപുത്രാ ഈ അസ്ഥികൾക്കു ജീവൻ പ്രാപിക്കാനാകുമോ? "(എസെക്കിയേൽ: 37/3) പ്രവാചകൻ പ്രതിവചിച്ചു. "കർത്താവേ അങ്ങേക്ക് എല്ലാം അറിയാമല്ലോ. ഞാനെന്തു പറയാനാണ്.'' അപ്പോൾ കർത്താവ് എസെക്കിയേലിനോടു പറഞ്ഞു. " നീ ഈ അസ്ഥി കളോട് വചനം പ്രഘോഷിക്കുക." എസെക്കിയേൽ പ്രവാചകൻ അസ്ഥികളോടു വചനം പ്രഘോഷിച്ച പ്പോൾ അസ്ഥികൾ കൂടിച്ചേർന്നു. അവയിൽ ഞരമ്പുകൾ വച്ച് പിടിപ്പിക്കപ്പെട്ടു. മാംസം വളർന്നു. തൊലികൊണ്ടു പൊതിയപ്പെട്ടു. എന്നാൽ അവയ്ക്കു ജീവനുണ്ടാ യിരുന്നില്ല. കർത്താവ് കല്പിച്ചതു പ്രകാരം ആത്മാവിനോടു ഈ രൂപങ്ങളിൽ വന്നു വീശുക എന്നു എസെക്കിയേൽ പ്രവചിച്ചു. **"അപ്പോൾ ജീവശ്വാസം അവരിൽ പ്രവേശിച്ചു .അവർ ജീവൻ പ്രാപിച്ചു. ഒരു വലിയ സൈന്യത്തെപ്പോലെ അവർ എഴുന്നേറ്റ് നിന്നു.''**(എസെക്കിയേൽ:37/10) എത്ര തകർന്ന വ്യക്തിയാണെങ്കിലും വചനത്തിന്റെ അഭിഷേകവും പരിശുദ്ധാത്മാവിന്റെ അഭിഷേകവും ലഭിക്കുമ്പോൾ അവൻ പുതു സൃഷ്ടിയായി മാറുന്നു.

മദ്യാസക്തി ഒരു രോഗമാണ്. ഈ രോഗത്തിന് ശാശ്വതപരിഹാരമായ ഒരു മരുന്നും കണ്ടു പിടിക്കപ്പെട്ടിട്ടില്ല. ഒരിക്കൽ മദ്യാസക്തൻ ജീവിതകാലം മുഴുവൻ മദ്യാസക്തനായി തുടരും. എന്നാൽ മദ്യാസക്തി നിയന്ത്രിച്ച് നിർത്താൻ സാധിക്കും. അതിന് പിതാവായ ദൈവം പ്രത്യേകമായി അധികാരപ്പെടുത്തിയ മഹാവൈദ്യനായ യേശുമിശിഹായുടെ അടുത്തു പോവുക തന്നെ ചെയ്യണം. **''അന്ധർക്കു കാഴ്ച നൽകുന്നതിനും തടവുകാരെ കാരാഗൃഹത്തിൽ നിന്നും അന്ധകാരത്തിലിരി ക്കുന്നവരെ ഇരുട്ടറയിൽ നിന്നും മോചിപ്പിക്കുന്നതിനും വേണ്ടി ഞാൻ നിന്നെ ജനത്തിനു ഉടമ്പടിയും ജനതകൾക്കു പ്രകാശവുമായി നൽകി യിരിക്കുന്നു."(ഏശയ്യ:42/7)."പാപകരമായ മാർഗ്ഗങ്ങൾ പിന്തുടർന്ന് ചിലർ രോഗി കളായിത്തീർന്നു. തങ്ങളുടെ അതിക്രമ ങ്ങളാൽ അവർ ദുരിതത്തിലായി.''** (സങ്കീർത്തനം:107/17) **"അപ്പോൾ തങ്ങളുടെ കഷ്ടതയിൽ അവർ നിലവിളിച്ചപേക്ഷിച്ചു. അവിടുന്ന് അവരെ ഞെരുക്കങ്ങളിൽ നിന്നു രക്ഷിച്ചു.അവിടുന്ന് വചനമയച്ച് അവരെ സൗഖ്യമാക്കി. വിനാശത്തിൽ നിന്നും വിടുവിച്ചു."** (സങ്കീർത്തനം:107/19,20) **"മരുന്നോ ലേപനൗഷധമോ അല്ല എല്ലാവരെയും സുഖ പ്പെടുത്തുന്ന അങ്ങയുടെ വചനമാണ് അവരെ സുഖപ്പെടുത്തുന്നത്. "** (ജ്ഞാനം :16/12)

എല്ലാ മനുഷ്യരും ആനന്ദം, സന്തോഷം, സുഖം എന്നിവ അന്വേഷിക്കുന്നു. പല രീതിയിൽ നാം പരിശ്ര മിക്കുന്നു.നമ്മുടെ ആത്മാവിന്റെ മണവാളനായ യേശു വിന്റെ അടുത്ത് നിന്നു മാത്രമേ നമുക്ക് യഥാർത്ഥ ആനന്ദം കിട്ടൂ. വചനം ഓർമ്മിപ്പിക്കുന്നു. **"നിങ്ങൾ വീഞ്ഞ് കുടിച്ച് ഉന്മത്തരാകരുത്. അതിൽ ദുരാസക്തി യുണ്ട്. മറിച്ച് ആത്മാവിനാൽ പൂരിതരാകുവിൻ.** (എഫേസോസ്:5/18) വിശുദ്ധ അഗസ്തീനോസ് പറയുന്നു **"എന്റെ ദൈവമേ എന്റെ ആത്മാവിനെ അങ്ങ് അങ്ങേ യ്ക്കായി സൃഷ്ടിച്ചു. അങ്ങയിലെത്തുന്നതുവരെ അത് അസ്വസ്ഥമായിരിക്കും."**

**ലഹരി മോചന ധ്യാനം നടക്കുന്ന കേന്ദ്രങ്ങൾ**

1. ഡിവൈൻ ധ്യാനകേന്ദ്രം,ചാലക്കുടി,ഇംഗ്ലീഷ് സെക്ഷൻ തിരുവനന്തപുരം ജില്ലാ കോർഡിനേറ്റർ-
   ഫോൺ:ബ്ര. ജോർജ്ജ് ജോസഫ് 9745611324
2. പ്രോവിഡൻസ് റിന്യൂവൽ സെന്റർ, കുന്നന്താനം പത്തനംതിട്ടജില്ല.
   ഫോൺ:0469 2693413, 2690414
3. ആത്മജ്യോതി പാസ്റ്ററൽ സെന്റർ, അടിമാലി ഇടുക്കി ജില്ല.
   ഫോൺ : 04864 -222632, 9495254473
4. ഇമ്മാനുവൽ റിന്യൂവൽ സെന്റർ തമ്പലക്കാട് കാഞ്ഞിരപ്പള്ളി കോട്ടയെ ജില്ല.
   ഫോൺ : 0482 8217476, 9605437377
5. നിർമ്മൽ ഗ്രാം,കോതമംഗലം ഇടുക്കിജില്ല.
   ഫോൺ : 0485 2570187, 9847915257
6. സെന്റെ മേരീസ്, ചാത്താംകോട്ടുനട, കോഴിക്കോട് ജില്ല.
   ഫോൺ : 0496 2566670, 9605330642
7. 'മുക്തി' ലഹരി മോചന ധ്യാനം തിരുവനന്തപുരംലത്തീൻഅതിരൂപത,അനുഗ്രഹാഭവൻ, മേനംകുളം
   ബ്രദർ ഡേവിഡ് -ഫോൺ : 9400820818

(അടുത്ത ലക്കത്തിൽ :- "നിലനില്പിന്റെ രഹസ്യങ്ങൾ.")

ബുക്ക് റിവ്യു

**സി. ഫിലോ പ്ലാക്കൽപുത്തൻപുരം എസ്. എച്ച്.**

# ഫാ. ജോൺ കുഴിനാപ്പുറത്ത്

**പീറ്റർ സി. എബ്രഹാം**

പ്രേഷിതദീപം,
(രണ്ടാംപതിപ്പ് )
മലങ്കര കാത്തലിക് പബ്ലിക്കേഷൻസ്, തിരുവനന്തപുരം 2016

1930 സെപ്റ്റംബർ 20 ന് മാർ ഈവാനിയോസ് തിരുമേനിയോടൊപ്പം കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ട് പുനരൈക്യത്തിന്റെ പിള്ളത്തൊട്ടിലിൽ പിറന്ന ആദ്യ വൈദികനെന്ന പേരിന് അർഹനായ ബഹുമാനപ്പെട്ട വലിയ ജോണച്ചനെ (ഫാ. ജോൺ കുഴിനാപ്പുറത്ത് OIC) പരിചയപ്പെടുത്തുകയാണ് പ്രേഷിതദീപത്തിൽ ഗ്രന്ഥകർത്താവായ ശ്രീ. പീറ്റർ സി. എബ്രഹാം. വെറുമൊരു പരിചയപ്പെടുത്തൽ മാത്രമല്ല ഇത്. ബഹുമാനപ്പെട്ട ജോണച്ചന്റെ വ്യക്തിജീവിതത്തെ വായനകാരന് മുൻപിൽ തുറന്നുവയ്ക്കുകയാണിവിടെ. കണ്ണുകളെ അസ്വസ്ഥമാക്കുന്ന കടുംനിറങ്ങളൊന്നും ഇവിടെ കാണില്ല. കണ്ണിനും മനസ്സിനും ഉണർവ്വും ഉന്മേഷവും നൽകുന്ന ഇളം നിറങ്ങളാണ് ഈ വിശുദ്ധജീവിതത്തെ ചിത്രീകരിക്കുവാൻ ഗ്രന്ഥകർത്താവ് ഉപയോഗിച്ചിരിക്കുന്നത്. ലളിതവും അത്യന്തം വിശുദ്ധവുമായ ഒരു താപസജീവിതത്തിന്റെ അത്യന്തം ഹൃദയഹാരിയായൊരു വാങ്മയ ചിത്രീകരണം.

പെട്ടെന്നൊരു ദിവസം ആവരണം ചെയ്ത മേഘപടമല്ല വിശുദ്ധി എന്ന് വലിയ ജോണച്ചന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. ആത്മീയ സാക്ഷാത്കാരത്തിന്റെ വഴികൾ ആത്മപരിത്യാഗത്തിന്റേതാണെന്ന് ചെറുപ്പത്തിലെ തന്നെ മനസ്സിലാക്കി വ്രതശുദ്ധമായ ആ ജീവിതത്തെ ഈ പുസ്തകത്തിന്റെ ഏടുകളിൽ നമുക്ക് തൊട്ടറിയാം.

മാർ ഈവാനിയോസ് എന്ന പുണ്യപിതാവും ഒപ്പം നിന്നവരും കടന്നുപോകേണ്ടിവന്ന, തീവ്രവേദനകളും ഞെരുക്കുന്നതു വായനക്കാരന്റെ കണ്ണുകളെ ഈറനണിയിക്കുക തന്നെ ചെയ്യും. കൈയിലെടുത്താൽ, ഈ പുസ്തകം വായിച്ചുതീർക്കാതെ മാറ്റിവെയ്ക്കില്ല. നാലാഞ്ചിറയിലെ ബഥനി ആശ്രമത്തിൽ നിന്ന്, 80-ാം വയസ്സിലും സൈക്കിൾ ചവിട്ടി, പുലയനാർകോട്ടയിലെ പാവങ്ങളുടെ അടുത്തേക്ക് പോകുന്ന, ആ വിശുദ്ധതാപസന്റെ ചിത്രം ഈ പുസ്തകം നമ്മുടെ മുൻപിൽ ഉയർത്തിക്കാണിക്കും.

ജോണച്ചന്റെ അധികമാർക്കും പരിചിതല്ലാത്ത ആ കാവ്യപ്രതിഭ കൂടി ഗ്രന്ഥകാരൻ അനാവരണം ചെയ്യുന്നുണ്ടിവിടെ. എത്രയോ പ്രാവശ്യം, ദിവ്യകാരുണ്യസന്നിധിയിലിരുന്ന്, മനം നിറഞ്ഞ് പാടിയിട്ടുള്ള ചില ഈരടികൾ അത് ഈ ജോണച്ചന്റേതാണെന്ന അറിവ് ലഭിച്ചത് ഈ പുസ്തകം വായിച്ചപ്പോഴാണ്.

> യേശു എന്നൊരു മധുരനാമത്തെ
>
> ഞാനെന്നും പൂജിക്കും.............
>
> യേശുവെ നിന്റെ രാഗം മാത്രമെ
>
> എന്റെ വീണയിൽ മീട്ടാവൂ

ഈ വരികൾ എഴുതിയ ജോണച്ചനിലെ കവി, ഒരു വെറും കവിയല്ല, ഒരു മിസ്റ്റിക്ക് കവി തന്നെയാണ്.

ആയിരത്തിതൊള്ളായിരത്തി എൺപതുകളിൽ, എന്റെ അത്മീയജീവിതത്തെ പ്രകാശിപ്പിച്ച ആ വിശുദ്ധ സാന്നിദ്ധ്യം ഈ പുസ്തകത്തിൽ ഞാൻ ഒരിക്കൽകൂടി കണ്ടു, കേട്ടു, അനുഭവിച്ചു. അൽത്താരയിലേക്ക്, ഈ വിശുദ്ധപുഷ്പവും എത്രയും വേഗം ഉയർത്തപെടട്ടെ എന്ന് ആശംസിക്കുന്നു.

# ചരമ രജതജൂബിലി





## റവ. ഫാ. ലൂക്കോസ് മണ്ണിക്കരോട്ട്

**ജനനം: 11 ഒക്ടോബർ 1901**

**മരണം: 1 ജൂൺ, 1991**

പട്ടാഴി മണ്ണിക്കരോട്ട് ഇക്കാ മത്തായിയുടെയും ആച്ചിയമ്മയുടെയും മകനായി 1901 ഒക്ടോബർ 11ന് ജനിച്ചു. 1933 ജൂലൈ 13ന് ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഇവാനിയോസ് തിരുമേനി തിരുവനന്തപുരം അരമനയിൽ വച്ച് മലങ്കര കത്തോലിക്കാ സഭയിലേക്ക് സ്വീകരിച്ചു.

ഏനാത്തു, തൊടുവക്കാട്ട്, കൈതപ്പറമ്പ് എന്നീ സ്ഥലങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു.

1991 ജൂൺ 1ന് ദിവംഗതനായി. ജൂൺ 2ന് ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ കൈതപ്പറമ്പ് സെന്റ് മേരീസ് മലങ്കര കത്തോലിക്കാപ്പള്ളിയിൽ കബറടക്കം നടത്തി.

**ഭാര്യ:** മണിയനാട്ടു കണ്ടത്തിൽ പരേതനായ ഇരുപ്പൂട്ടി മാപ്പിളയുടെ പുത്രി പരേതയായ ആച്ചിയമ്മ.

**മക്കൾ:** പരേതയായ സാറ തോമസ്, മാത്യു മണ്ണിക്കരോട്ട് (തിരുവനന്തപുരം), പരേതനായ എം. എൽ. എബ്രഹാം, പരേതനായ ജോർജ്ക്കുട്ടി മണ്ണിക്കരോട്ട് (അടൂർ), അന്നമ്മ ജോർജ് (കടമ്പനാട്), ഓമന പീറ്റർ (കാനഡ) ഡോ. മരിയ തച്ചങ്കരി (യു.എസ്.എ), സ്റ്റീഫൻ മണ്ണിക്കരോട്ട് (യു.എസ്.എ) തോമസ് ലൂക്കോസ് മണ്ണിക്കരോട്ട് (കൈതപ്പറമ്പ്), ഡോ. ആശ ജെറോം (കോട്ടയം)

**മരുമക്കൾ:** മുളത്തുരുത്തി കാട്ടുമങ്ങാട്ട് പരേതനായ എം. തോമസ്, ഓമല്ലൂർ എഴിയത്തു ത്രേസ്യാമ്മ മാത്യു, കിഴക്കുപുറം ശങ്കരത്തിൽ ലില്ലിക്കുട്ടി ജോർജ്, കടമ്പനാട് താഴേതിൽ ചിറക്കോണത്തു റ്റി. എം ജോർജ്, ആലപ്പുഴ കരുമാൻചേരി പീറ്റർ (കാനഡ), ചങ്ങനാശേരി സിറിൽ എസ്. തച്ചങ്കരി (യു.എസ്.എ), സുൽത്താൻ ബത്തേരി ഒറ്റത്തെങ്ങിൽ വൽസാ സ്റ്റീഫൻ (യു.എസ്.എ), ചങ്ങാനാശേരി കാക്കാംതോട്ടിൽ എൽസി തോമസ്(കൈതപ്പറമ്പ്), കോട്ടയം ചതലുക്കുഴിയിൽ ഡോ. സൂനു ജെറോം

വന്ദ്യ ഗീവർഗീസ് മണ്ണിക്കരോട്ട് കോർഎപ്പിസ്കോപ്പ കുടുംബാംഗമാണ്.

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-05-2016 Posting Date 28, 29 May 2016

Christavakahalam Monthly June 2016
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com